ഓം

പരമഭട്ടാര ഗുരുകുലം ഗ്രന്ഥാവലി No. 5

# സ്മരണാഞ്ജലി

(രണ്ടാംഭാഗം)



ശ്രീ ഭക്താനന്ദ മഹത്ഗുരുദേവൻ

പ്രസാധകൻ: ഭാഗ്യാനന്ദതീർത്ഥപാദർ

പരമഭട്ടാര ഗുരുകുലം, ശ്രീരാമാനന്ദനഗർ

വടയമ്പാടി P. O. കേരളാ സ്റ്റേറ്റ്.

വില 1 രൂപ.



## ശ്രീ ഭക്താനന്ദമഹത്ഗുരുദേവൻ

പത്മാസനത്തിൽ മരുവീടിന സത്ഗുരോമ-
ച്ചീത്താംബുജത്തിൽ വിലസീടണമെന്നുമെന്നും
സത്തായ നിൻപദമണഞ്ഞീടുവാനെനിക്കു
ള്ളത്യാഗ്രഹം സഫലമാക്കിയനുഗ്രഹിയ്ക്കൂ!

ഓം



# ശ്രീരാമാനന്ദമഹത്ഗുരുദേവൻ

ദീർഘകാലം പാലക്കോട്ടു പരമഭട്ടാര ഗുരുകുലാശ്രമത്തിൽ ഋഷി പദത്തിൽ വിശ്രമിച്ചു് ഭക്തജനങ്ങളെ അനുഗ്രഹിച്ചു ഗുരുപാദർ 1129-ാംമാണ്ടു് ചിങ്ങമാസം 1-ാംതീയതി പരമശിവ പദത്തിൽ ലയിച്ചു.

മഹാസമാധിസ്ഥാനത്തു് ക്ഷേത്രം നിർമ്മിച്ചു് ശിവലിംഗ പ്രതിഷ്ഠ നടത്തി നിത്യം തന്ത്രവിധിപ്രകാരം ശിവപൂജ നടന്നു വരുന്നു.

## ഓം

പരമഭട്ടാര ശ്രീ ഭക്താനന്ദ സ്വരൂപായ
പര ബ്രഹ്മണെ നമഃ

## ധന്യാത്മാക്കളേ,!

ഗുരുദേവന്റെ അഞ്ചു, വ്യാഴവട്ടക്കാലത്തെ ആദ്ധ്യാത്മിക ധർമ്മതത്വോപദേശങ്ങളാലും ത്യാഗസേവനങ്ങളാലും അനുഗൃഹീതരായ ഭക്തജനങ്ങളുടേയും സനാതനധർമ്മികളായ എല്ലാ സജ്ജനങ്ങളുടേയും വിലയേറിയ ശ്രദ്ധയെ ക്ഷണിച്ചു ഗുരുകുലധർമ്മത്തിലേക്ക് കൊണ്ടു് സ്മരണാഞ്ജലിയുടെ ഒന്നാംഭാഗം സമാധിവാർഷിക വാരത്തിൽ സമർപ്പിക്കുവാൻ ഗുരുകൃപലഭിച്ചതിൽ അത്യധികം സന്തോഷമുണ്ടു്. അതിനു നൽകിയ സ്വാഗതം കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

കഴിഞ്ഞ കൊല്ലം പാലക്കാട്ടംബികാ ക്ഷേത്രസന്നിധാനത്തിൽ വച്ചുനടന്ന ദേവപ്രശ്നവിധിയും, ഭക്തജനങ്ങളുടെ അഭിലാഷവും അനുസരിച്ചു് സമാധി വാർഷിക പുണ്യദിനത്തിൽ, സമാധിപീഠത്തിൽ ശിവലിംഗപ്രതിഷ്ഠ നടത്തിക്കാണുവാൻ ആഗ്രഹിച്ചിരുന്നവർ, അന്നു് ലുപ്ത തൃപ്തരായി മടങ്ങിപ്പോകുന്നതു് കണ്ട സ്മരണയോടുകൂടിയാണു് സ്മരണാഞ്ജലിയുടെ രണ്ടാംഭാഗം പ്രസിദ്ധപ്പെടുത്തുവാനുള്ള പരിശ്രമം തുടങ്ങിയതു്.

യഥാവിധി സമാധിമന്ദിരം പൂർത്തിയാക്കി, യഥാസ്ഥാനത്തു് ശിവലിംഗപ്രതിഷ്ഠയും മുകളിൽ ശ്രീ രാമാനന്ദ മഹത്ഗുരു പ്രതിമാ സ്ഥാപനവും നിർവ്വഹിച്ചു് പരമഭട്ടാര ഗുരുകുലാചാരങ്ങളേയും അനുഷ്ഠാനങ്ങളേയും ആദരിക്കുവാനും, അവ സമൂഹത്തിനു് അനുഭവൈക

ഭവദ്യമാക്കിത്തീർക്കുന്നതിനും, പരമഗുരുവിൻെറ പരമാത്മതത്വോപദേശങ്ങൾ പരമലക്ഷ്യത്തിലെത്തിക്കുവാനും യഥാവിധി പരിശ്രമിക്കേണ്ടതു് നാം ഏവരുടേയും കടമയാണല്ലൊ. ഗുരുകുല ധർമ്മകേന്ദ്രമായ പാലക്കോട്ടാശ്രമത്തിൻെറ ഭരണച്ചുമതല വഹിക്കുന്ന ട്രസ്റ്റിനെ മഹൽഗുരുലക്ഷ്യങ്ങളേയും ഉപദേശാദർശങ്ങളെയും യഥായോഗ്യം അനുസ്മരിപ്പിക്കുന്നതിനും ഗുരുദേവന്മാരുടെ സമാധിപീഠങ്ങൾ സ്ഥിതിചെയ്യുന്ന ആ സങ്കേതം ഒരു തീർത്ഥാടനകേന്ദ്രമാക്കുന്നതിനും എല്ലാഗുരുഭക്തരോടും ഈ ഘട്ടത്തിൽ ആത്മാർത്ഥമായി അഭ്യർത്ഥിച്ചു കൊള്ളുന്നു.

പരമഭട്ടാര ഗുരുകുലധർമ്മം എന്നെന്നും കെടാവിളക്കായി പ്രശോഭിക്കുന്നതിനു് ആവശ്യമായ എല്ലാ പ്രചോദനങ്ങളും നേതൃത്വവും, നൽകുവാൻ സന്യാസദീക്ഷ സ്വീകരിച്ചിട്ടുള്ളവരും ഗുരുദേവാദർശ പ്രചരണത്തിൽ ആകാംക്ഷയുള്ള ഗൃഹസ്ഥഭക്തരും ത്യാഗബുദ്ധിയോടെ യോജിച്ചു് പരിശ്രമിക്കണമെന്നു് ഉദ്ബോധിപ്പിച്ചുകൊണ്ടും അതിനു് ഈ പരമഭട്ടാരഗുരുകുലത്തിൻെറ ആത്മാർത്ഥമായ സഹകരണമുണ്ടായിരിക്കുമെന്നു് അറിയിച്ചുകൊണ്ടു് സ്മരണാഞ്ജലിയുടെ രണ്ടാംഭാഗവും മഹാജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എന്നു് സൽഗുരുദാസൻ
ഭാഗ്യാനന്ദതീർത്ഥപാദർ.

ശ്രീരാമാനന്ദനഗർ
20-12-69.

# വിഷയാനുക്രമണിക

പേജ് നമ്പർ





# സ്മരണാഞ്ജലി

(രണ്ടാംഭാഗം)

# തിരുവായ്മൊഴികൾ

സദ്ഗുരു ചരണം ശരണം

ഗുരുദേവന്റെ സഞ്ചാരവേളകളിൽ പലപ്പോഴും അവിടത്തെ സാന്നിദ്ധ്യത്തിൽനടന്ന പല പൂജാഭജന പരിപാടികളിൽ പങ്കുകൊണ്ടിട്ടുള്ള യശശ്ശരീരനായ ശ്രീ കെ. നാരായണൻ നായർ (വയല) അവർകൾ, അദ്ദേഹത്തിന്റെ ഒരുദിവസത്തെ ദർശനംകഴിഞ്ഞു രേഖപ്പെടുത്തിയിരുന്ന തിരുവായ്മൊഴികൾ ഇവിടെ അവതരിപ്പിക്കുന്നു.

തീയതി, 20-11-117. ഞായറാഴ്ച.

സ്ഥലം, കരുനെച്ചി, വെള്ളാങ്കൽ ഭവനം.

സമയം, രാത്രി ഒൻപതുമണിക്കുമേൽ.

അന്തരീക്ഷം സാമാന്യം ഇളകിമറിഞ്ഞിരുന്നു. നക്ഷത്രങ്ങൾ ഒന്നും തന്നെ ദൃശ്യമായിരുന്നില്ല. ഒരു തണുത്തകാററും വൃക്ഷലതാദികളുടെ ഇടയിൽകൂടി ഒരു ഭ്രാന്തനെപ്പോലെ സഞ്ചരിച്ചിരുന്നു. ആ ഭയങ്കരമായ തമസ്സിൽകൂടി അദൃശ്യമായ ഒരു നിരാശ സംസാരികളുടെ ഹൃദയത്തിലേക്കു് പകർന്നുകൊണ്ടിരുന്നു.

മഹത് ഗുരുദേവൻ ആ പുണ്യഭവനത്തിന്റെ പുരോഭാഗത്തുള്ള വരാന്തയിൽ ചിന്താവിഷ്ടനെന്നോണം ഇരിക്കുകയായിരുന്നു. ഗുരുദേവനാൽ ആകൃഷ്ടരായ മൂന്നോ

നാലോ ഗൃഹസ്ഥശിഷ്യരും ആയിടയ്ക്കു് ഗുരുദേവന്റെ മഹത്വത്തെപ്പററി അന്വേഷണം നടത്തിക്കൊണ്ടു് ഗുരുകുലസംഘത്തിൽ ചേൎന്നും ചേരാതെയും ഒരു ജിജ്ഞാസുവായി കഴിഞ്ഞിരുന്ന ഞാനും, മററു പലരും ഗുരുദേവനിൽ തന്നെ ദത്തദൃഷ്ടികളായി വരാന്തയിൽ നിൽക്കുകയും ചെയ്തിരുന്നു.

ഗുരുദേവൻ മൌനം ഭഞ്ജിച്ചു് എല്ലാവരും തൃപ്പാദങ്ങളുടെ സമീപം തന്നെ ഉപവിഷ്ടരാകുന്നതിനു് കല്പിച്ചു. എല്ലാവരും ആദരപൂൎവ്വം കല്പന അനുസരിച്ചു.

ഏതോ അപൂൎവ്വസന്ദൎഭങ്ങളിലെപ്പോലെ ആ രംഗം ശാന്തഗംഭീരമായി. എല്ലാവരും അദ്ദേഹത്തിന്റെ മുഖത്തു തന്നെ നോക്കികൊണ്ടിരുന്നു. ആരും ഒന്നും പറയുവാൻ ധൈൎയ്യപ്പെട്ടില്ല. "അവിടുന്നു് അക്ഷോഭ്യനായ് ഗംഗതന്നിലെ ഹ്രദം പോലെ" പരിസരവാസികളെ സൂക്ഷിച്ചു നോക്കികൊണ്ടു് മന്ദഹാസം തൂകി. അല്പം കഴിഞ്ഞു് എന്നോടു് ചോദിച്ചു.

ചന്ദനമരത്തിൽ സൎപ്പംപോലെയും തേന്മാവു വൃക്ഷത്തിൽ ഇത്തിൾക്കണ്ണി പോലെയും മൎത്ത്യനു് നിത്യശത്രുവായിരിക്കുന്നതു് എന്താണു്.?

എല്ലാവരും വളരെ നേരം മൌനമായിരുന്നു. ഗുരുദേവന്റെ മഹത്വത്തിനു് എത്രകണ്ടു് ആഴമുണ്ടെന്നു് അറിയാത്ത ഞാൻ എന്തെങ്കിലും പറയുവാൻ ആഗ്രഹിച്ചു വളരെ ഒന്നും ചിന്തിക്കാതെ "അഹംകാരം" എന്നു് ഉ

ത്തരം പറഞ്ഞു. അവിടന്നു് പതിവുപോലെ ഹൃദ്യമായി പൊട്ടിച്ചിരിച്ചു. ആ ഉത്തരം നിഷേധിക്കയും ചെയ്തു. അഹംകാരം ഒഴിയാത്ത ശത്രുവല്ല, നിത്യശത്രുവുമല്ല. തക്കസന്ദർഭം വരുമ്പോൾ മർത്യ ശത്രുവാണു് എന്നു് സ്ഥാപിക്കയും ചെയ്തു.

അടുത്തതായി, നല്ല ഭക്തനും, ജ്ഞാനിയുമായ ബ്രഹ്മാനന്ദസ്വാമി (ചിത്രമെഴുത്തു് ജി. കെ വാരൃർ)കളോടു്തന്നെ ആ ചോദ്യം ആവർത്തിച്ചു. അദ്ദേഹം വിനയപുരസ്സരം "പഞ്ചേന്ദ്രിയങ്ങളാണു് നിത്യശത്രുക്കൾ" എന്നു മറുപടി പറഞ്ഞു. അപ്പോഴും മുന്നെപ്പോലെ ഗുരുദേവൻ പൊട്ടിച്ചിരിച്ചു. അതെ പഞ്ചേന്ദ്രിയങ്ങൾ പലപ്പോഴും ശത്രുവായും മിത്രമായും തീരാറുണ്ടു് എന്നാൽ അവയ്ക്കു് ബാഹ്യമായ ഒരാക്രമണശക്തിയോ മിത്രശക്തിയോ മാത്രമേ സങ്കല്പിക്കേണ്ടതായിട്ടുള്ളു. അവയെ നിയന്ത്രിക്കയോ നിയന്ത്രിക്കാതിരിക്കയോ ചെയ്യുന്നതു് മനസ്സല്ലേ? ഇങ്ങനെ രണ്ടാമത്തെ ഉത്തരവും നിഷേധിക്കപ്പെട്ടു

എല്ലാവരും ചിന്താധീനരായി. ഗുരുദേവൻെറ മുഖം വീണ്ടും ഗൌരവത്തെ പ്രാപിച്ചു. അല്പനേരം കഴിഞ്ഞു എല്ലാവരേയും ഒരു കണ്ടുപിടിത്തത്തിനു് അലട്ടികൊണ്ടിരുന്ന ആ ചോദ്യം അപ്പോഴും അന്തരീക്ഷത്തിൽ മാറെറാലിക്കൊണ്ടിരുന്നു. "നിങ്ങൾ ബദ്ധപ്പെടണ്ടാ. പറഞ്ഞു തരാം" എന്നു് ശാന്തമായി കല്പിച്ചിട്ടു് പറഞ്ഞു തുടങ്ങി. "നോക്കിൻ ബദ്ധമനസ്സും, ബന്ധമനസ്സും

ആണ് മർത്യന്റെ നിത്യശത്രുക്കൾ. ഒരു മഹൽ ഗുരുവിനു പോലും അത്തരക്കാരെ രക്ഷിക്കാൻ വളരെ പ്രയാസമാണ്.

ഞാൻ ചോദിച്ചു. "ബദ്ധമനസ്സും, ബന്ധമനസ്സും ഈ രണ്ടും ഒന്നു തന്നെയല്ലേ?

ഗുരുദേവൻ:- അല്ല, രണ്ടും വ്യത്യസ്തങ്ങളാണ്. ഒരുവൻ നല്ല ഭക്തനാണ്, ജ്ഞാനിയാണ്. എന്നാൽ അയാൾ അസത്തായ ഒരു ഭാര്യയാൽ ബദ്ധനാണെങ്കിൽ എന്തു ചെയ്യും? അയാൾ ധർമ്മ സങ്കടത്തിൽപ്പെടുന്നു. ഭാര്യാപരിത്യാഗം അധർമ്മമല്ലേ? എന്നാൽ അയാൾ അവളെ ഭാര്യാപദത്തിൽ വച്ചു കൊണ്ട് എങ്ങിനെ ജീവൻ മുക്തനാകും? നോക്കൂ! അതാണ് ബദ്ധമനസ്സ് മർത്യനു ശത്രുവാണെന്നു പറയുന്നതു്.

ഞാൻ:- ബന്ധമനസ്സ് എന്താണെന്നു കൂടി പറഞ്ഞില്ലല്ലൊ?

ഗുരുദേവൻ:- പറയാം. ഒരുവൻ മദ്യപാനാസക്തനായി തീരുന്നു; എന്നിരിക്കട്ടെ. അവന്റെ സഹവാസം മദ്യപന്മാരോടു കൂടിയും, നിവൃത്തിയുള്ളിടത്തോളം മദ്യശാലയിലും ആയിരിക്കും. അയാൾ മദ്യത്താൽ ബന്ധിതനായി തീർന്നിരിക്കുന്നു. അയാൾക്ക് ഒരു മഹത്ഗുരുവിന്റെ സാന്നിദ്ധ്യം എങ്ങനെ ലഭിക്കും? എങ്ങിനെ അതിൽ നിന്നു മുക്തനാകും? താമസഗുണപ്രധാനമായ മദ്യവും, മദ്യശാലയും, ഒരു മഹത് ഗുരുവിനു ചിന്തി

ക്കാൻ കഴിയുന്നതെങ്ങനെ? ഒരു തിരി കത്തിച്ചു വെള്ളത്തിനുമുകളിൽ കാണിക്കാം. എന്നാൽ ആ തിരി വെള്ളത്തിനടിയിൽ കാണിക്കാൻ സാധിക്കുമെന്നു് കരുതുന്നുണ്ടോ? അതു പോലെ മദ്യശാലയിലും ചായക്കടയിലും അകപ്പെട്ടു പോകുന്ന മനസ്സ് ബന്ധമനസ്സുതന്നെയാണു്. അതിനെ പിൻ തിരിപ്പിക്കാൻ വല്ല യാദൃച്ഛികസംഭവവും ഉണ്ടാകാതെ തരമില്ല. ഇതു തന്നെയാണു് ബദ്ധമനസ്സും ബന്ധമനസ്സും. ഇവ മർത്യ ശത്രുക്കളാണെന്നറിയണം

അല്പനേരം അവിടന്നു് മൌനമായിരുന്നു. അതിനുശേഷം ഇങ്ങനെ തുടർന്നു. അഹോ! ജീവന്റെ മാഹാത്മ്യം അന്വേഷിക്കാതെ, സത്യവസ്തുവേതെന്നു് അന്വേഷിക്കാതെ, അപഭ്രമണം നടത്തുന്ന ആത്മാക്കളേ പററി ചിന്തിക്കുമ്പോഠം അത്ഭുതം തോന്നുന്നു. സത്ഗുരുക്കന്മാർ മർത്യാത്മാക്കളുടെരക്ഷക്കായി അവതരിക്കുന്നു യാതൊരുവൻ അവന്റെ ആത്മാവിനെപററി നിത്യവസ്തുവിനെപററി ചിന്തിക്കാൻ-തുടങ്ങുന്നുവോ അവനു് സദ്ഗുരുലാഭം ഉണ്ടാകുന്നു. യഥാർത്ഥവസ്തു എന്തെന്നു് ഗുരു അവനു് കാണിച്ചുകൊടുക്കുന്നു. ഈശ്വരനും ഗുരുവും ഒന്നു തന്നെ എന്നു് അവനു് പ്രായേണ ബോദ്ധ്യം വരുന്നു. അവൻ പിന്നീടു് ചലിക്കുന്നില്ല. സകലതും സദ്ഗുരു കടാക്ഷത്താൽ അവനു് ലഭിക്കുന്നു. അങ്ങനെ നിത്യതൃപ്തി അല്ലെങ്കിൽ ആത്മലാഭം അവനുണ്ടാകുന്നു.

ഞാൻ– തൃപ്തി ഉണ്ടാകുന്നതെങ്ങനെ? ഏതൊന്നിൽ കൂടുതൽ ആശ ഉണ്ടോ അതു്, കൂടുതൽ ഉപയോഗിക്കുന്നതു കൊണ്ടു് അതിൽ തൃപ്തിയുണ്ടാവുകയില്ലേ? പിന്നീടു് അതിൽ ആഗ്രഹം ഉണ്ടാകാതിരിക്കാൻ പററിയമാർഗ്ഗം അതല്ലേ?

ഗുരുദേവൻ:– അതു് സാദ്ധ്യമാണെന്നു് നിങ്ങൾ വിചാരിക്കുന്നുണ്ടോ? ഒരുവൻെറ ആഗ്രഹങ്ങൾ അവയുടെ ആസ്വാദനം കൊണ്ടു തൃപ്തിപ്പെടുത്താൻ മാത്രം അവൻെറ ജീവിതത്തിനു് ദൈർഘ്യം ലഭിക്കുമെന്നു് എങ്ങനെ അറിയാം? മാത്രമോ? അഗ്നിക്കു തൃപ്തിവരുന്നതു് എപ്പോഴാണു്? ഇട്ടുകൊണ്ടിരിക്കുന്ന ഇന്ധനം അത്രയും ദഹിക്കുക തന്നെ. ഇടുന്നിടത്തോളം ദഹിക്കുന്നു. എത്രമാത്രം ഇടുന്നുവോ അതു മുഴുവൻ ദഹിക്കുന്നു. ഇതു തന്നെ മനുഷ്യ മനസ്സിൻെറയും അവസ്ഥ എത്ര കൂടുതൽ ആഗ്രഹം സാധിക്കുന്നുവോ അത്രയും കൂടുതൽ ആഗ്രഹം വർദ്ധിച്ചുകൊണ്ടിരിക്കും. സദ്ഗുരു ലാഭം കൊണ്ടല്ലാതെ നിത്യസമാധാനം ലഭ്യമല്ല. ആദിത്യോദയം കൊണ്ടല്ലാതെ തടവില്ലാത്ത പ്രകാശം ലഭ്യമല്ല. മിന്നാമിനുങ്ങുകളുടെ അല്പ പ്രഭ കൊണ്ടു് എന്തു് സാധിക്കാനാണു്?

ഞാൻ:– സത്ഗുരുക്കന്മാരെ എങ്ങനെ തിരിച്ചറിയുന്നു. സന്യാസ വേഷവും കെട്ടിനടക്കുന്ന അനേകം ആളുകളെ നിത്യേന കാണുന്നുണ്ടു്. പലരും വെറും ഉദരംഭരികളായിട്ടാണു് എനിക്കു തോന്നുന്നതു്.

ഗുരുദേവൻ:- കണ്ണുള്ളവനു്, സൂര്യപ്രകാശവും, ചന്ദ്രപ്രകാശവും, ദീപപ്രകാശവും, മിന്നാമിനുങ്ങിന്റെ പ്രകാശവും തിരിച്ചറിയാൻ കഴിയുന്നില്ലേ? ഇല്ലാത്തവനോ യാതൊന്നും അറിയുന്നില്ല. അന്തർ നേത്രം എന്നു് ഒന്നുണ്ടു്. അതു് തെളിഞ്ഞിരിക്കുന്നവനു്, യഥാർത്ഥ വസ്തു അന്വേഷിക്കുന്നവനു് സദ്ഗുരുലാഭം താനേ ഉണ്ടാകുന്നു.

ഞാൻ:- അപ്പോൾ അങ്ങ പറയുന്നതു് യഥാർത്ഥ ഭക്തനു് സത്ഗുരു വന്നു ചേർന്നു കൊള്ളുമെന്നാണല്ലൊ.

ഗുരുദേവൻ:- അതെ അങ്ങനെ തന്നെയാണു്. ഈ സാധുവിനു് സൽഗുരു ലാഭമുണ്ടായതിനുശേഷമല്ലാതെ സമാധാനമുണ്ടായിട്ടില്ല.

ഞാൻ:- ഗുരുക്കന്മാർ അവരുടെ ആശയങ്ങൾ അന്യരിലേക്കു പകരുവാൻ ബദ്ധപ്പെട്ടുനടക്കുന്നതെന്തിനാണു്.

ഗുരുദേവൻ:- കൊള്ളാം നല്ല ചോദ്യം തന്നെ. മേഘത്തിനു് ഘനം വർദ്ധിച്ചാൽ അതു് എന്തു ചെയ്യും? പാത്രം നിറഞ്ഞാൽ എന്താണു് അനുഭവം? മഹത്ഗുരുക്കന്മാർ ആത്മലാഭം സിദ്ധിച്ചവരാണു്. അവർ അവരിൽ ദിവസേന നിറക്കുന്ന ജ്ഞാനം (പ്രകാശം) സിദ്ധികളെ കൊണ്ടു് (അത്ഭുത പ്രവൃത്തികൾ) നഷ്ടപ്പെടുത്തുകയോ ഉത്തമമായ മററു സ്ഥാനങ്ങളിലേക്കു് പകരു

കയോ അല്ലാതെ എന്തു് ചെയ്യും? ഹൃദയം നിറഞ്ഞു പ്രസരിക്കുന്ന ഇന്ധനമാകുന്ന അമൃതിനെ അവിടെ തന്നെ കെട്ടിനിർത്തുവാൻ സാദ്ധ്യമല്ല. ഒന്നുകിൽ അത്ഭുത പ്രവൃത്തികൾ കൊണ്ടു് അതിൻെറ ഭാരം കുറക്കണം. അല്ലങ്കിൽ ഉത്തമസ്ഥാനങ്ങളിലേക്ക പകരണം. ഒരുവനു് ഒരു സദ്ഗുരുലാഭംപോലെ തന്നെ, ഒരു സദ്ഗുരുവിനു് സത്ശിഷ്യലാഭവും അവശ്യമാവശ്യമാണു്. സംഗ്രഹണവും വിതരണവും ഈശ്വര നിയമമല്ലേ?

ഞാൻ:- ഒരുവനു് ആത്മലാഭം ഉണ്ടാകുന്നതിനു് സദ്ഗുരുലാഭം മാത്രം മതിയൊ? അവർ യാതൊന്നും ശ്രമിക്കേണ്ടതായിട്ടില്ലയോ?

ഗുരുദേവൻ:- ശ്രമമെല്ലാം അവനവനുള്ളതു തന്നെ. ഒരു മെഴുകുതിരി കത്തിക്കുന്നു. അതു് നിലനിറുത്തുന്നതു് അതിലെ സ്നേഹരസം കൊണ്ടല്ലേ? അന്വേഷിക്കുന്ന യഥാർത്ഥ വസ്തു അവനവനിൽ തന്നെ സ്ഥിതിചെയ്യുന്നു. അന്വേഷണവസ്തുവിൻെറ സ്ഥാനം നിർദ്ദേശിച്ചു കൊടുക്കുന്ന ഭാരമേ ഗുരുവിനുള്ളു.

ഞാൻ:- മനുഷ്യസേവനം- ത്യാഗം- ഈശ്വര സേവനമല്ലേ? എത്രയോ മഹാത്മുക്കൾ ആതുരരക്ഷയ്ക്കായി ജീവിതം ബലികഴിച്ചതായി കേട്ടിട്ടുണ്ടു്.

ഗുരുദേവൻ- സേവനം, ത്യാഗം എന്നെല്ലാം പറയുന്നതു് യഥാർത്ഥ ഈശ്വരസേവ തന്നെയാണു്. എന്നാൽ എല്ലാത്തിലും ഉപരിയായി, നാം ചെയ്യുന്ന പ്രവൃ

ത്തി, കീർത്തിക്കോ, ലാഭത്തിനോ വേണ്ടിയല്ലെന്നും, ഈ ശ്വരാർപ്പണമായി ചെയ്യുന്നതാണെന്നും സങ്കല്പിച്ചുകൊള്ളണം

ഇത്രയും പറഞ്ഞശേഷം ഗുരുദേവൻ പെട്ടെന്ന് ധ്യാനനിഷ്ഠനായി നിർവികാരനായി, ഇരുന്നുപോയി. കുറെകഴിഞ്ഞു് കണ്ണുതുറന്ന് "നിങ്ങൾപോയി കിടക്കിൻ എല്ലാം അമ്മയുടെ അനുഗ്രഹം. അമ്മ നേർവഴി കാണിക്കും." എന്നു പറഞ്ഞുകൊണ്ട് എഴുന്നേററു ശയനമുറിയിലേക്ക് നടന്നു

അതോടെ അന്നത്തെ തിരുവായ്മൊഴികളും അവസാനിച്ചു.



അനുസ്മരണാലേഖനങ്ങൾ

# 5. ഗുരുസ്മരണയിൽ

(ഗൃഹസ്ഥാശ്രമധർമ്മ പരിപാലനത്തിന് തൃപ്പാദങ്ങളിൽ നിന്നും ശിക്ഷണം ലഭിച്ചിട്ടുള്ള ഒരു ഭക്തൻ അദ്ദേഹത്തിനു ഗുരുവിശ്വാസം വർദ്ധിക്കുവാൻ കാരണമാക്കിയ ചില സംഭവങ്ങൾ വിവരിക്കുന്നു.)

(പരമേശ്വരീഭവനത്തു കേശവപ്പിള്ള)

ഗുരുർബ്രഹ്മാ: ഗുരു: വിഷ്ണു: .
ഗുരു: ദേവോ മഹേശ്വരാ:
ഗുരു: സാക്ഷാൽ പരംബ്രഹ്മ:
തസ്മൈ ശ്രീ ഗുരവേ നമഃ

വിഭിന്ന ചിന്തയോടുകൂടി മനസ്സമാധാനമില്ലാതെ കാലയാപനം ചെയ്തുവരുന്ന മനുഷ്യസമൂഹം ശാന്തിയും സമാധാനവും കൈവരിച്ച്, ജീവിത ക്ലേശങ്ങളിൽ നിന്നു മുക്തിനേടി; പരമാനന്ദം പ്രാപിക്കുന്നതിനു, ആദികാലം മുതൽ ഋഷിപരമ്പര നൽകിയിട്ടുള്ള സേവനം എത്രയോ മഹത്തരമാണു്. ഇപ്രകാരം പുണ്യജീവിതം നയിച്ച്, ലോകത്തിനു് ആശ്വാസം നൽകി പരമാനന്ദ പദത്തിൽ എത്തിക്കുന്നതിനു് അടുത്തകാലത്തു് അവതരിച്ചിട്ടുള്ള യതിവര്യരിൽ അത്യുൽകൃഷ്ടനായിരുന്ന ശ്രീ പരമഭട്ടാരകസ്വാമി തിരുവടികളുടെ ശിഷ്യനായിരുന്ന ശ്രീ രാമാനന്ദ മഹൽ ഗുരുദേവൻെറ ഉത്തമശിഷ്യസമ്പത്താണു് ശ്രീ ഭക്താനന്ദ മഹത് ഗുരുദേവൻ.

അദ്ദേഹം മുഖ്യമററം കേന്ദ്രമായ ആദ്ധ്യാത്മിക ധർമ്മ പ്രവർത്തനം നടത്തുമ്പോൾ ഏഴാച്ചേരിയിൽ എഴുന്നള്ളി. അന്നു് അനാഥമായി കിടന്നിരുന്ന ഉഴക്കാട്ടുകാവിൽ പലപ്പോഴും വന്നു് വിശ്രമിച്ചു. ജാതിഭേദം കൊണ്ടും മനസ്ഥിതികൊണ്ടും വിഭിന്നരായ ജനതതികളെ ഒരേ ചരടിൽ ഇണക്കിച്ചേർത്തു് ഇന്നു കാണുന്ന ആശ്രമം തീർക്കുന്നതിനും ആ ഭൂമി ആദായകരമാക്കുന്നതിനും ശ്രീ ഭക്താനന്ദ മഹത് ഗുരുദേവനു് നിഷ്പ്രയാസം സാധിച്ചു.

അന്നു ഞാൻ തുച്ഛമായ ശമ്പളത്തിൽ അദ്ധ്യാപകജോലിയിലേർപ്പെട്ടു് വിദേശത്തുനിന്നും സകുടുംബം ഇവിടെ വന്നു് താമസിച്ചു വരുകയായിരുന്നു. സ്വന്ത

മായി ഒരു വീടുപോലും ഇല്ലാതെ ഓരോ ഭവനത്തിൽ മാറി മാറി താമസിച്ചുവന്ന ഞങ്ങൾ, ഉഴക്കാട്ടുകാവു് ഉദ്ധരിച്ച മഹാത്മാവിൻെറ കർമ്മാനുഷ്ഠാനങ്ങളും പ്രവൃത്തനങ്ങളും നാലഞ്ചുകൊല്ലക്കാലം സസൂക്ഷ്മം വീക്ഷിച്ചു. അതിനുശേഷമെങ്കിലും അദ്ദേഹത്തിൻെറ ഭക്തരായി തീർന്നതിൽ ഞങ്ങൾ സ്വയം കൃതാർത്ഥരാണു്.

സ്വന്തമായി ഒരു വീടുണ്ടാക്കി താമസിക്കാൻ ഭാഗ്യമുണ്ടാകണമെന്നു് ഞങ്ങൾ വളരെക്കാലം ആഗ്രഹിച്ചു. ഗുരുദേവൻെറ നിർദ്ദേശാനുസരണം 1113-ാംമാണ്ടു ഒരു ചെറിയ പുരയിടം ഞങ്ങൾ വാങ്ങിച്ചു. അതിലുണ്ടായിരുന്ന ഒരു ചെറിയ മൺപുരയിൽ താമസം തുടങ്ങി. ആ ഭൂമിയിൽ ആയുധം ഉപയോഗിച്ചു് എന്തുചെയ്താലും രക്തപ്രവാഹം ഉണ്ടാകുക സാധാരണമായി അനുഭവപ്പെട്ടു ഞങ്ങൾക്കു് കൂടുതൽ വിഷമം തോന്നി. ആ കർമ്മഭൂമി പുണ്യഭൂമിയാക്കുന്നതിനുള്ള ഉപാധികൾ ഗുരുദേവൻ ഉപദേശിച്ചു തന്നു. ഗൃഹസ്ഥൻെറ ഭവനത്തിൽ അനുഷ്ഠിക്കേണ്ട ധർമ്മങ്ങൾ അവിടന്നു് ഓരോ ഗുരുകുല ഭവനത്തിലും അനുഷ്ഠിപ്പിച്ചുകൊണ്ടിരുന്നതു് കോട്ടംവരുത്താതെ ഞങ്ങളും അനുഷ്ഠിച്ചുവന്നു. പ്രതിമാസം കിട്ടുന്ന പതിനൊന്നു രൂപാകൊണ്ടു് നിത്യചിലവുകൾ പോലും നടത്താൻ നിർവാഹമില്ലാതെയുമായി.

സാരമില്ല, നടത്തിക്കോളൂ, എല്ലാം വേണ്ടതുപോലെ ഭംഗിയായിനടക്കും എന്നു് കല്പിച്ചു ഞങ്ങളെ അ

വിടന്നു് ആശ്വസിപ്പിച്ചുപോന്നു.

ആ ചെററക്കുടിലിൽവച്ചു് ഗുരുദേവൻെറ സാന്നിദ്ധ്യത്തിൽ ഒരു പൂജയും ഭജനയും നടത്താൻ ഞങ്ങൾ തീരുമാനിച്ചു. വിവരമറിയിച്ചു. ദിവസം നിശ്ചയിച്ചു അന്നു് നേരത്തെ ഗുരുദേവൻ എഴുന്നള്ളി ഭക്തജനങ്ങളും വന്നുതുടങ്ങി ആജ്ഞാനുസരണം വേണ്ട ഒരുക്കങ്ങൾ ചെയ്യുവാൻ എല്ലാവരും പരിശ്രമിച്ചുകൊണ്ടിരുന്നു ഏകദേശം മണി പന്ത്രണ്ടായി. "കൊണ്ടുവാ തീയ്" എന്നു് വിളിച്ചു പറഞ്ഞുകൊണ്ടാണു് ഏഴാച്ചേരി ആരൃസ്വാമി (കൊട്ടാരത്തിൽ നീലകണ്ഠൻ നായർ) ഓടിവന്നതു്. അദ്ദേഹം വന്നവഴി പറമ്പിൽ കിടന്നിരുന്ന തെങ്ങോലകൾ പെറുക്കിയെടുത്തു. അഞ്ചു സെൻറോളം സ്ഥലത്തു് പടന്നു് ഇഞ്ചകയറി മൂടി, മനുഷ്യർക്കു് അടുക്കാൻ വയ്യാതെ കാടു് പിടിച്ചു് നിന്നിരുന്ന ക്രൂരൻ പനച്ചിയിൽ ഓലകൾ തിരുകികയററി തീ വച്ചു. പച്ചയിലകളിൽ തീ പിടിച്ചപ്പോളുണ്ടായ കോലാഹലം ഒരു നല്ല വെടിക്കെട്ടുപോലെ നടന്നു. തീയ് അടങ്ങിയതിനുശേഷം അതിനുചുററും നല്ലതുപോലെ തെളിയ്ക്കണമെന്നു് ഗുരുദേവൻ കല്പിച്ചു. എല്ലാവരും കൂടി വൃത്തിയായിതെളിച്ചു. നേരംസന്ധ്യയോടടുത്തു. പൂജയും ഭജനയും ആരംഭിച്ചു. കരുനെച്ചിയിൽനിന്നു വന്ന മേനോനായിരുന്നു അന്നത്തെ പൂജാരി. ആ പനച്ചിച്ചുവട്ടിലും ഒരു ചെറിയ പൂജനടത്തി, ആരെങ്കിലും ആ മഹാവൃക്ഷം വെട്ടിക്കൊള്ളാൻ ഗുരുദേവൻ അനുജ്ഞയുംനൽകി. അതു് വെട്ടി വിറകാക്കി ഞങ്ങൾ ഉപയോഗിക്കുകയാ

ണു് ചെയ്തു് മഹൽ ഗുരുദേവന്റെ ഉപദേശാനുസരണമുള്ള അനുഷ്ഠാനങ്ങളോടു കൂടി ഞങ്ങൾ അന്നുമുതൽ ജീവിച്ചുവരുന്നു.

ആ മൺ പുരയിൽ എഴുന്നള്ളി അനുഗ്രഹം നൽകിയ ദിവ്യസാന്നിദ്ധ്യം സ്ഥൂലത്തിൽ അവിടന്നു് വിദൂരദേശങ്ങളിൽ വിശ്രമിക്കുമ്പോഴും സമാധാനവും ഐശ്വര്യവും ആപത്ഘട്ടങ്ങളിലെ പ്രത്യേകസംരക്ഷണവും ഞങ്ങൾക്കു് അനുഭവപ്പെടുത്തി തന്നിട്ടുള്ള അനേക സംഭവങ്ങൾ അവിടത്തെ കാരുണ്യത്തിനും വാത്സല്യത്തിനും നിദാനമായി ഞങ്ങൾ സ്മരിക്കുന്നു. അതിൽ ഒന്നു കൂടി ചുവടേ ചേക്കാം

119-ാംമാണ്ടു് ചിങ്ങമാസം ആരംഭത്തിൽ, വീട്ടിനടുത്തു് സ്ഥിതിചെയ്തിരുന്ന തൊഴുത്തിൽ കെട്ടിയിരുന്ന നാലു പശുവിൽ നിറചനയോടുകൂടിയ പാണ്ടിപ്പശുവിനെ ഒരു ദിവസം രാവിലെ കണ്ടില്ല. രാത്രിയിൽ ആരോ അതിനെ അപഹരിച്ചു കൊണ്ടുപോയി. സമീപമുള്ള തോടു് നിറഞ്ഞൊഴുകുന്നു. നിലയില്ലാത്ത വെള്ളത്തിൽ ബലം പ്രയോഗിച്ചു് പശുവിനെ ഇറക്കിയ ലക്ഷണങ്ങൾ കണ്ടു. ഞങ്ങൾ വ്യസനാക്രാന്തരായി സമീപപ്രദേശങ്ങളിലെല്ലാം പശുവിനെ അന്വേഷിച്ചു. ഒരു ഫലവുമുണ്ടായില്ല. വിവരം പോലീസിൽ അറിയിക്കാൻ സ്റ്റേഷനിലെത്തിയപ്പോൾ അവിടെ ഒരു പാറാവുകാരൻ മാത്രമേ ഉണ്ടായിരുന്നുള്ളു.

വിവരമറിയിച്ചപ്പോൾ "ഞാൻ എന്തുചെയ്യാനാണ്, ഒരു എളുപ്പവഴി പറഞ്ഞുതരാം" എന്ന് മുഖവുരയായി പ്രസ്താവിച്ചുകൊണ്ട് സ്റ്റേഷനിൽ ബന്ധനത്തിൽ കിടന്നിരുന്ന ഒരാളിനെ പുറത്തു വിളിച്ചുവരുത്തി. കാഞ്ഞിരപ്പള്ളിക്കു സമീപം താമസക്കാരനായ ഒരു പറയൻ മത്തായിയെ കണ്ടാൽ സൂക്ഷ്മവിവരങ്ങൾ അറിയാൻ സാധിക്കുമെന്നു അയാൾ അഭിപ്രായപ്പെട്ടു. പോകാനുള്ള വഴിയും പറഞ്ഞുതന്നു അന്നത്തെ പകലെല്ലാം നടന്നു കഷ്ടപ്പെട്ടു ഞാൻ അങ്ങോട്ട് യാത്രതിരിച്ചു. പൊൻകുന്നത്തെത്തിയപ്പോൾ തന്നെ നേരം സന്ധ്യയായി. പിന്നെയും കുറേക്കൂടി നടന്ന് ഒരു വീട്ടിൽ കയറി അതിഥിയായി താമസിച്ചു. അതിരാവിലെ, ആ വീട്ടുടമസ്ഥൻ, പറയൻ താമസിക്കുന്ന സ്ഥലംവരെ എന്നെ അനുഗമിച്ചു.

ഞങ്ങൾ അവിടെ ചെന്നു. അയാളോട് എന്തെങ്കിലും അങ്ങോട്ടു ചോദിക്കുന്നതിനു മുമ്പുതന്നെ ഇങ്ങോട്ടു പറയാൻ തുടങ്ങി. "പശു നശിച്ചിട്ടില്ല. അതിന് കാവലായി ജടയും മുടിയും വളർത്തി, ഒരു വളഞ്ഞവടിയും കയ്യിൽ പിടിച്ചുകൊണ്ട്, കാഷായവസ്ത്രധാരിയായ ഒരു ദിവ്യൻ കാവൽ നിൽപുണ്ട്. മൂന്നാം ദിവസം ആ ഗർഭിണി തിരിച്ചു വീട്ടിൽ വന്നുചേരും." ഇതായിരുന്നു അയാളുടെ വിധി. ഞാൻ തിരിച്ചുപോന്നു. വീട്ടിലെത്തി, കുളിയും ആഹാരവും കഴിഞ്ഞിരിക്കുമ്പോൾ അപരിചിതനായ ഒരാൾ വന്നു. ,തങ്ങളുടെ പശുവിനെ അ

യാളുടെ വീട്ടിൽ കെട്ടിയിട്ടുണ്ട്. ചെന്നു കൊണ്ടുപോരണം ഇതാണ് അയാളിൽ നിന്ന് കിട്ടിയ നിർദ്ദേശം. രാമപുരത്തുനിന്നും മൂന്നമൈൽ അകലെയുള്ള അയാളുടെ വീട്ടിലേക്ക് ഒരുമിച്ചുതന്നെ പോയി. പശുവിനെ കൊണ്ടുപോരുകയും ചെയ്തു. മഹൽഗുരുദേവന്റെ അനുഗ്രഹത്താൽ യാതൊരു അനിഷ്ടസംഭവവും ഉണ്ടാകാതെ തന്നെ ആ ഗർഭിണി തിരിച്ചെത്തി.

മഹൽഗുരുദേവന്റെ അനുഗ്രഹ ബലത്തെപ്പററി ചിന്തിക്കുമ്പോഠം, ഇപ്രകാരമുള്ള അനേക സംഭവങ്ങഠം ഓർമ്മവരുന്നു. എല്ലാം അവിടത്തെ ലീല. പ്രത്യക്ഷ ദർശനാനുഗ്രഹങ്ങഠം നൽകി അനുഗ്രഹിച്ചുകൊണ്ടിരുന്നഅവിടന്ന് അന്തര്യാമിയായി എന്നും ഭക്തജനങ്ങളെ ധർമ്മപഥത്തിൽ കൂടി നയിക്കയും സംരക്ഷിക്കുകയും ചെയ്യുമെന്ന് വിശ്വസിക്കുന്നു. ആ ദിവ്യാനുഗ്രഹത്തിനു വേണ്ടി സദാപി പ്രാർത്ഥിക്കുന്നു. കാത്തു രക്ഷിക്കണേ!



# 6. മധുരസ്മരണകഠം

(സി. ജി. പരമേശ്വരൻനായർ, ഏഴാച്ചേരി)

മീനച്ചിൽ താലൂക്കിലെ ഒരു മനോഹര ഗ്രാമം. വിശാലമായ വയലുകഠം. കററിക്കാട്ട് കിളിർത്ത കുന്നു

കൾ. ആ ഗ്രാമത്തിനെ വളഞ്ഞൊഴുകുന്ന ചെറിയ പുഴ ഒരു ശാശ്വതാനുഗ്രഹമാണ്. സാധാരണക്കാരുടെ ഒരു നാടാണത്. വിദ്യാലയങ്ങൾ ഉണ്ട് വായനശാലയും, സഹകരണസംഘവും, ഹെൽത്ത് സെൻററും പോസ്റ്റാഫീസും, ദേവാലയങ്ങളും ഇന്നുണ്ടെങ്കിലും അന്നു ആരും അറിയപ്പെടാത്ത ഒരു കുഗ്രാമമായിരുന്നു ഏഴാച്ചേരി.

ആ കരയുടെ നടുവിൽ ജീർണ്ണിച്ചു തകന്ന ഒരു അമ്പലത്തറ കാണാമായിരുന്നു. ഒരു കൊടുങ്കാടിൻെറ മദ്ധ്യത്തിൽ ആ അമ്പലത്തറയിൽ ഉഗ്രസർപ്പങ്ങളുടെ മാളങ്ങൾ മാത്രമുണ്ടായിരുന്നു. കുരങ്ങുകൾ ചാഞ്ചാടുന്ന വള്ളിക്കെട്ടുകൾ, പക്ഷികൾ കൂടുകെട്ടുന്ന പച്ചിലത്തോപ്പുകൾ, മദ്ധ്യാഹ്നത്തിലെ ഉച്ചണ്ഡവെയിൽ വീശുമ്പോഴും ഭീകരത ഭരിക്കുന്ന ഒഴക്കാട്ടു കാവിൻെറ ഏകദേശ ചിത്രമാണിത്. അവിടെ ശ്രീ ഭക്താനന്ദാശ്രമം ഒരു ആദ്ധ്യാത്മിക ശക്തിയുടെ അത്ഭുതപ്രതിഭാസമായി ഉയന്നതിൻെറ പിന്നിൽ ത്യാഗ സുരഭിലമായ ഒരു ജീവിതകഥയുണ്ട്.

1100-ാംമാണ്ടു് ആ നാട്ടിലെ കാരണവന്മാർ ഒരു ഭജന സംഘം രൂപീകരിച്ചു ഏകാദശിദിവസം ഒരു നിശ്ചിത ഭവനത്തിൽ നാട്ടുകാർ ചേന്നു് രാമായണം വായനയും കീർത്തന ഗാനാലാപവും നടത്തുകയായിരുന്നു പടങ്ങു് ഒഴക്കാട്ടുകാവിലെ ദേവാലയതറ തെളിച്ചു് വാർഷിക ഭജന അവിടേയും ആഘോഷിച്ചു.

ആ സംഘം ഒന്നാം തീയതിക്കുട്ടം കരയോഗമായി രജിസ്റ്റർ ചെയ്തു. ഐങ്കൊമ്പ് ക്ഷേത്രത്തിലെ മീനഭരണി ഉത്സവവും കരക്കാരുടെ പ്രവർത്തനമണ്ഡലത്തിൽ പെട്ടതായിരുന്നു കരയോഗം, ഒരു പ്രൈമറി വിദ്യാലയവും സഹകരണ സംഘവും കൂടി സ്ഥാപിച്ചു. റോഡുനിർമ്മാണം മറെറാരു പരിപാടിയും ആയിരുന്നു.

നായർ സർവീസ് സൊസൈററിയുടെ പ്രവർത്തനം ആ നാട്ടിലും എത്തി. ശ്രീ മന്നത്തു പത്മനാഭപിള്ളയും ശ്രീ എം. എൻ. നായർ ബി. എ. യും, പ്രസംഗധോരണിയാൽ നായന്മാരെ ഉണർത്തുന്ന കാലമാണത്. കർക്കടകമാസത്തിലെ കററാക്കററിരുട്ടത്ത് ഒരു രാത്രി വലിയതോട് കരകവിഞ്ഞൊഴുകുന്നു. ഇടതടവില്ലാതെ മഴ പെയ്യുന്നു ഇടിമുഴക്കം ആകാശമണ്ഡലത്തെ കിടിലം കൊള്ളിക്കുന്നു. ഇടവഴികളും പാടങ്ങളും താണ്ടി, നനഞ്ഞൊലിച്ച്, പുഴവിൻെറ ശല്യവും സഹിച്ച് പാലായിൽ നിന്ന് ഏഴു മൈൽ ദൂരെയുള്ള ദുർഗ്ഗമമായ ആ ഗ്രാമത്തിൽ ആ സേവന സമ്പന്നർ എത്തി. അർദ്ധരാത്രിക്ക്, നദീതീരത്തുള്ള ചിറേറട്ടു സ്കൂൾ ഷെഡ്ഡിലേക്ക് ഇളകിയാടുന്ന ഒരു കമുകിൽ പാലം കടന്നാണ് അവർ എത്തിയത്. 1102ൽ നടന്ന ആ അർദ്ധരാത്രി സമ്മേളനത്തിലെ പ്രസംഗ പ്രവാഹ പ്രതിദ്ധ്വനി ആ നദീപ്രവാഹത്തിൽ ലയിക്കാതെ ആ നാടിൻെറ സമുദ്ധാരണ കാഹള പ്രതിദ്ധ്വനിയായി ഇന്നും മുഴങ്ങുകയാണ്.

1105-ൽ ഗാന ഗന്ധർവ്വനായിരുന്ന ശ്രീ ടി. പി. വേലുക്കുട്ടി മേനോൻ നായർ സർവ്വീസ് സൊസൈററിയുടെ സന്ദേശ ഗീതങ്ങളാൽ ഗ്രാമീണജനതയെ കോൾമയിർ കൊള്ളിക്കുന്ന അടുത്ത കാലഘട്ടം വന്നുചേർന്നു. ആ പുണ്യശ്ലോകൻെറ ബന്ധുരബന്ധം ആ നാട്ടുനേടി. അവിടം അദ്ദേഹത്തിൻെറ ഒരു വിശ്രമ സങ്കേതമായി മാറി. 1113-കന്നിയിൽ എൻ. എസ്. എസിൻെറ രക്തസാക്ഷിയായി 'എൻെറ ഗുരുദേവൻ' ശാശ്വത ശാന്തി നേടുന്നതു വരെ ആ ബന്ധം നിലനിന്നു. ഒഴക്കാട്ടു കാവും, പ്രൈമറി സ്കൂളും, കാവും പുറംക്ഷേത്രവും സർവ്വീസ് സൊസൈററിക്കു ദാനം ചെയ്യുവാൻ അവിടത്തെ കാരണവന്മാരെ പ്രേരിപ്പിച്ചതു് ആ മധുര ഗാനങ്ങളായിരുന്നു. ശ്രീ ആഗമാനന്ദ സ്വാമികളുടെ അന്തേവാസിയായി കാലടി ആശ്രമത്തിൽ കഴിഞ്ഞിരുന്ന എന്നെ എൻ. എസ് എസ്. പ്രവർത്തകനാക്കി അനുഗ്രഹിച്ചതു് ആ മധുര വചസ്സുകളായിരുന്നു. ആ കർമ്മയോഗിയുടെ പാവന സ്മരണകൾക്കു് മുൻപിൽ എൻെറ വിനീതമായ കൂപ്പുകൈ.

1108-ൽ ഞാൻ കറുകച്ചാൽ എൻ. എസ്. എസ്. ഹൈസ്കൂൾ വിദ്യാർത്ഥിയാണു്. മിഡ്സമ്മർ വെക്കേഷനു് ഞാൻ നാട്ടിലെത്തി. ഒഴക്കാട്ടു കാവിലെ സ്വാമികളെപ്പററിയുള്ള കഥകൾ കേട്ടു. അദ്ദേഹത്തെ കാണുവാനുള്ള ആഗ്രഹം വർദ്ധിച്ചു.

ഒരു സന്ധ്യാസമയം ഞാൻ ഒഴക്കാട്ടു കാവിലെത്തി. ഒരു സുന്ദരമായ ശ്രീകോവിലും ആശ്രമ ഹാളും

അവിടെ പട്ടുത്തുയർത്തിയിരുന്നു. ആ നാട്ടിലെ ആബാലവൃദ്ധം ഹൈന്ദവ ജനതയുടെ പ്രവാഹമായി. ഹരേ കൃഷ്ണ നാമോച്ചാരണം അലയടിക്കുകയാണ്. താളമേളങ്ങൾ തകൃക്കുന്നു. കീർത്തന ഗാനങ്ങൾ കുന്നിൻപുറങ്ങളിലും പാടങ്ങളിലും പരക്കുകയാണ്. പൂനിലാവ് പൊഴിയുന്ന രാത്രി ആശ്രമാങ്കണത്തിലെ ആൽത്തറയിൽ ഞാൻ അഭയംതേടി. ശ്രീകോവിൽ നട തുറന്നു. ദീപപ്രഭാ പ്രസരത്തിൽ പ്രശോഭിക്കുന്ന ഭദ്രകാളിയുടെ ഛായാചിത്ര സന്നിധിയിൽ ചെത്തിപ്പൂമാല ചാർത്തിയ, ഭസ്മം പൂശിയ സ്വാമിജി പത്മാസനത്തിൽ ധ്യാനനിഷ്ഠനായി, നിശ്ചലനായി, ഇരിക്കുന്നതു ഞാൻ കണ്ടു. ശംഖൊലിമുഴങ്ങി. പൂജാമണികൾ കിണി കിണി നാദം ഉതിർത്തു കർപ്പൂര ദീപധൂമവും ഭസ്മ ചന്ദന സുഗന്ധവസ്തുക്കളും പുഷ്പ പടലങ്ങളും പ്രേക്ഷകരെ അനുഗ്രഹിച്ചു സ്വാമിജി ഉണർന്നു, ശ്രീകോവിലിന്റെ മുമ്പിലുള്ള വിശാലമായ ഹാളിൽ ഒരു ചാരുകസാലയിൽ ഉപവിഷ്ടനായി. കീർത്തന ഗാനങ്ങൾ അലയടിക്കുകയാണ്. ഭക്തജനങ്ങളുടെ ദണ്ഡനമസ്കാരം നടക്കുകയാണ്. അതു തുടരുന്നതിനിടയിൽ ഗുരുദേവന്റെ സന്ദേശവായനയും മതപ്രഭാഷണങ്ങളും അന്നത്തെ ചടങ്ങുകളുടെ സമാപന കൃത്യം നിർവ്വഹിച്ചു. നിവേദ്യദാനം കുട്ടികളുടെ മാത്സര്യത്തിന് മാററുകൂട്ടുന്നതും കണ്ടു.

നേരം പ്രഭാതമായി. ഞാൻ വീണ്ടും ആശ്രമത്തിലെത്തി. ശ്രീകോവിലും ഹാളും കണ്ടു. നിമ്നോന്നത സ്ഥലങ്ങൾ നെൽ വയലുകളായി. ആശ്രമപരിസരത്തി

ൽ ഒരു കുളം നിർമ്മിച്ചു. പുഷ്പലതാവേലിപ്പുരപ്പ് അങ്കണത്തെ അലങ്കരിച്ചു. തൈതെങ്ങുകളുടെ ഇലപ്പുകൾ പൊന്തിവരുന്നു. ഈ അത്ഭുത പ്രപഞ്ചത്തിൻെറ വിധാതാവ് സ്വാമിജി ആയിരുന്നു. വിശേഷിച്ചും ഭക്തജനങ്ങളായ സ്ത്രീ ജനങ്ങളുടെ അദ്ധ്വാനശീലത്തെ വിളംബരം ചെയ്യുന്ന പ്രതീകങ്ങളും.

മണി പത്തായി. ആശ്രമാങ്കണം ജനസമുദ്രമായി മാറി.

"പരിപലിത ഫലതാക്ഷതാദി ത്തുവും
പരിമളധോരണിയാന്ന പാരിലപ്പോൾ
പരിചിയലിന കാശ്യപാശ്രമത്തിൽ
പരിസരമേറെ മനോജ്ഞമായിരുന്നു".

ഈ പദ്യം അവിടെ വച്ചുരചിച്ചതാവാമെന്നു തോന്നി. അടുത്ത മുഹൂർത്തത്തിൽ ആ നാട്ടിൽ ഒരത്ഭുതം നടാടെ നടക്കാൻ പോവുകയാണ്. മിശ്രഭോജനം മുപ്പത്തി ആറ് കൊല്ലം മുമ്പ്—ക്ഷേത്ര പ്രവേശന വിളംബരത്തിനു മുമ്പ്, ആ നാട്ടിലും അന്ധവിശ്വാസങ്ങളുണ്ട്. ജാതിമത ഭ്രാന്തുണ്ട്. തീണ്ടലും തൊടീലും ഉണ്ട്. ഉച്ചനീചത്വം ഉണ്ട്. നായരുടെ പന്തിഭോജനം നടന്നിട്ടുതന്നെ വളരെ വർഷങ്ങളായിട്ടില്ല. എല്ലാ ഹിന്ദുക്കളും ഒരുമിച്ചായിരുന്നു ഭക്ഷണം കഴിക്കുക. യാഥാസ്ഥിതികരായ കുലീന നായർസ്ത്രീകളും അതിൽ പെടുക. ആ അത്ഭുത പ്രവർത്തനം വിജയകരമായി പര്യവസാനിച്ചു. ആ നാട്ടിലെ ഹൈന്ദവരുടെ

വിവിധ വിശ്വാസക്കോട്ടകളെ സ്വാമിജി തകർത്തു. ഒരു നവീന ചലനം സ്വാമിജി സൃഷ്ടിച്ചു. അന്ന് അതു് ചിന്താർഹമല്ലാത്ത ഒരു പരിവർത്തന സംരംഭമായിരുന്നു.

പാലാ തൊടുപുഴ റോഡിൽ നിന്നു് ആശ്രമത്തിലേക്കുള്ള പഞ്ചായത്തു റോഡും സ്വാമിജി നിർമ്മിച്ചതാണു്.

സ്വാമിജി മാടമ്പി സ്ഥാനമുള്ള കർത്താക്കന്മാരുടെ യാഥാസ്ഥിതിക സാഹചര്യത്തിൽ ജനിച്ചു വളർന്നു. ഉന്നത വിദ്യാഭ്യാസം നേടിയിരുന്നില്ല. കളരിയിൽപോയി നിലത്തെഴുത്തു മാത്രം ആശാൻെറ അടുക്കൽ നിന്നു് പഠിച്ചിരുന്നു എന്നാണു് അറിവു്. ആധുനിക ശാസ്ത്രീയ സാഹിത്യ ഗ്രന്ഥപരിചയം ഒന്നും ചെറുപ്പകാലത്തു് നേടിയില്ല. പക്ഷേ വിശാലമായ ഹൃദയവും അത്ഭുതകരമായ കർമ്മശേഷിയും ത്യാഗ സുരഭിലമായ ജീവിത ശുദ്ധിയും ആ ഭക്ത യോഗിയിൽ സമ്മേളിച്ചിരുന്നു.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പരയിലെ ആ കർമ്മയോഗി ജന്മദേശമായ പുത്തൻകുരിശിലെ മണ്ണിൽ കൊളുത്തിയ ദീപശിഖ തൊടുപുഴ താലൂക്കിലെ മൂലമററം മലയിലെ ദുർഗ്ഗമമായ കുടയത്തൂർ വിന്ധ്യൻെറ കിഴക്കേ അററത്തുള്ള കൊട്ടമുടിയിൽ പോലും മഞ്ഞിലും പ്രഭപരത്തി. മണ്ണയ്ക്കനാടു്, കുറിച്ചിത്താനം, ഐരാപുരം, കൈതാരം, നന്ത്യാട്ടുകുന്നം തുടങ്ങിയ കുഗ്രാമങ്ങളിലും ആ ദീപപ്രഭാ പ്രസരം പരന്നു. നിര

വധി ഹൈന്ദവ ഭവനങ്ങളിൽ രണ്ടു സന്ധ്യകളിലും നാമോച്ചാരണധ്വനി മുഴക്കി. സാധ്വികളും കഞ്ഞുങ്ങളും ആ ദീപത്തെ വണങ്ങി. ചെയ്യരുതാത്തതു് ചെയ്തുപോയ പലരും പശ്ചാത്തപിച്ചു കൊണ്ടു് ആ ഗുരുസന്നിധിയെ അഭയം പ്രാപിച്ചു. ആ തീർത്ഥാടനം ഇന്നു് ആ സമാധി പീഠത്തിലേക്കു് തുടരുകയാണു്.

നായർ സമുദായാചാര്യനായ ശ്രീ മന്നത്തു പത്മനാഭനും നായർ സർവ്വീസ് സൊസൈററിക്കും ഈ തപോനിഷ്ഠനോടു മററാരുടേയും നേർക്കുണ്ടായിരിക്കേണ്ടതിൽ കൂടുതൽ കടപ്പാടുകൾ ഉണ്ടെന്നതു് സർവ്വീസ് സൊസൈററിയുടെ ഒരു പ്രവർത്തകനായി കഴിയുന്ന എനിക്കു് മറക്കാൻ നിവൃത്തിയില്ല. സാമൂഹ്യ സേവന സാമ്രാജ്യത്തിലെ സമുന്നത പദവിപ്രാപിച്ച സമുദായാചാര്യന്റെ പ്രാരംഭ കളരിയാണല്ലോ പെരുന്ന. പെരുന്നയിലെ മാരണത്തുകാവു് വെട്ടിത്തെളിച്ചു് ശുദ്ധിവരുത്തി അദ്ദേഹം ഹരിജനോദ്ധാരണ പ്രവർത്തനങ്ങളിൽ നിമഗ്നമായിരുന്ന കാലഘട്ടമാണതു്. മാരണത്തുകാവിൽ ഹരിജനങ്ങളെ പ്രവേശിപ്പിച്ചു് ഒരു സമ്മേളനവും നടത്തി. ശ്രീകൃഷ്ണൻ നമ്പ്യാതിരി (ആഗമാനന്ദ സ്വാമികൾ) അന്നു് അതിൽ ഭാഗഭാക്കായിരുന്നു.

ആ ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണം 111-ൽ നടത്തി. ദീർഘകാലം നാശോന്മുഖമായി കിടന്നിരുന്ന ഒരു ക്ഷേത്രം. വനദുർഗ്ഗയാണു് പ്രതിഷ്ഠാമൂർത്തി ഇന്നും തെക്കോട്ടു ദർശനം. തെക്കോട്ടു ദർശനമായുള്ള

ക്ഷേത്രങ്ങൾ മററെവിടെ എങ്കിലും ഉണ്ടോ എന്ന് എനിക്ക് നിശ്ചയമില്ല. ഈ ക്ഷേത്രത്തിൻെറ ഉത്ഭവത്തിനു തന്നെ അതിൻെറ പേരു് അന്വത്ഥമാക്കുന്ന പല ഐതിഹ്യങ്ങളുണ്ട്. വിസ്താരഭയത്താൽ അത് ഇവിടെ പ്രതിപാദിക്കുന്നില്ല. അന്നുവരെ ആ ഐതിഹ്യം അന്വത്ഥമായിരുന്നു എന്നു ഇന്നുംപലരും സമ്മതിക്കുന്നുണ്ട്. ആ ക്ഷേത്രത്തിൻെറ പുനപ്രതിഷ്ഠാ കർമ്മത്തിനുശേഷം ഫലത്തിൽ ആ പേരുതന്നെ മാറേറണ്ടതായിരുന്നു എന്നു് തോന്നിപ്പോകുന്നു. നായർ സർവ്വീസ് സൊസൈററിയുടെ സൌവർണ്ണകാലം ആരംഭിച്ചതു് അന്നാണെന്നു് അക്കാലത്തെ പ്രവർത്തകരെല്ലാം സമ്മതിക്കും. ആ പാവനകർമ്മം—പുനപ്രതിഷ്ഠാകർമ്മം ശ്രീ ഭക്താനന്ദസ്വാമിയാണു് നിർവ്വഹിച്ചതു് അത്യുന്നതമായ-- ഭാരമേറിയ—ആ വിഗ്രഹ പ്രതിഷ്ഠനിർവ്വഹിക്കുവാൻ അമാനുഷ സിദ്ധിവിശേഷം നേടിയ ഒരു യോഗീശ്വരനല്ലാതെ സാദ്ധ്യമല്ലന്നുള്ളതു് നിർവ്വിവാദമായ ഒരു വസ്തുതയാണു്. പ്രതിഷ്ഠ കഴിഞ്ഞു് പ്രസന്നപൂജയോടുകൂടി നടതുറന്നപ്പോൾ മാരണത്തുകാവിലമ്മ സാക്ഷാൽ ലളിതാംബികയായി പുനർജന്മമെടുത്തു് എല്ലാവരും ദർശിച്ചു എന്നു് ചുരുക്കുന്നു. ഐശ്വര്യദേവതയായി വിലസുന്നു.

ഇതു പോലെ പല ക്ഷേത്രങ്ങളിലും വിഗ്രഹ പ്രതിഷ്ഠ നടത്തുവാനുള്ള ഭാഗധേയം ആ മഹാത്മാവിന് ലഭിച്ചിരുന്നു

# അന്ത്യവിശ്രമം

ശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടെ പാവന നാമത്തിൽ നടത്തുന്ന കേരളത്തിലെ സ്ഥാപനങ്ങളുടെ സംയോജനം സ്വാമിജിയുടെ ചിരാഭിലാഷങ്ങളിലൊന്നായിരുന്നു. അതു് പരിപൂർണ്ണ പരാജയത്തിൽകലാശിച്ചതായി അവിടന്നു് വിശ്വസിച്ചിരിക്കണം. അതോർത്തു് ഹൃദയവേദനയനുഭവിച്ചിട്ടുള്ള നിമിഷങ്ങൾ നിരവധിയാണു്. "എങ്കിലും നായരല്ലേ"? എന്നു് അവിടന്നു് പലപ്പോഴും വിലാപസ്വരത്തിൽ ചോദിക്കുന്നതു് കേട്ടിട്ടുണ്ടു്.

ആ കർമ്മയോഗിയുടെ സകല സ്ഥാപനങ്ങളും സ്വത്തുക്കളും ഒരു ട്രസ്റ്റിൻെറ ഭരണത്തിനു് സമർപ്പിച്ചു് ഒരു ഉൽകൃഷ്ട മാതൃകകൂടി കാണിച്ചു കൊടുത്തിട്ടുണ്ടു്. അധികാരത്തിനും പദവികൾക്കും വേണ്ടി ജീവിതത്തെ സമരമാക്കിയ ബുദ്ധിജീവികളുടെ നാട്ടിൽ മനുഷ്യൻെറ മഹത്വത്തെ മാനിച്ചു് ഭക്തിയോഗ ദീപം കൊളുത്തി ആ ധന്യജീവിതം ശാശ്വതശാന്തി നേടി. ആ ദീപശിഖ സംശുദ്ധ കരങ്ങളിലെത്തിയാൽ നാം ധന്യരായി.



# സ്വർണ്ണനകുലം

(കെ. രാഘവൻ തിരുമുല്പാടു് അവർകൾ ചാലക്കുടി.)

സദ്ഗുരു ഭക്താനന്ദ തീർത്ഥപാദരെ കണ്ടു വണങ്ങുന്നതിനു് എനിക്കു് ഒന്നോ രണ്ടോ പ്രാവശ്യം മാത്രമേ അവസരം കിട്ടിയിട്ടുള്ളൂ. എങ്കിലും എന്റെ മനസ്സിൽ സമർത്ഥമായ സ്വാധീനത ചെലുത്തുന്നതിനു് അവിടത്തെ ചൈതന്യത്തിനു് കഴിഞ്ഞിട്ടുണ്ടു്.

ഒരിക്കൽ ആശ്രമത്തിൽ ഞാൻ എത്തിച്ചേർന്നതു് അവിടെ സംഘടിപ്പിച്ച ഒരു യോഗത്തിലെ പ്രസംഗകനെന്ന നിലയിലായിരുന്നു. കൊല്ലക്കുടിയിൽ സൂചിവില്ക്കുവാൻ ചെല്ലുന്നവന്റെ നിലയായിരുന്നു ആദ്ധ്യാത്മികമായി എന്റെ അപ്പോഴത്തെ അവസ്ഥ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അതു് എനിക്കു് തികച്ചും ബോധ്യവുമായിരുന്നു എങ്കിലും എന്റെ പ്രസംഗം അവിടത്തേയ്ക്കു് വളരെ ഇഷ്ടപ്പെട്ടു എന്നു് പിന്നീടു് ഞാൻ അറിഞ്ഞു. പ്രത്യേകിച്ചും സ്വർണ്ണനകുലത്തിന്റെ—പൊൻകീരിയുടെ—കഥ. ഈ ലേഖനത്തിലും എനിക്കു പറയുവാനുള്ളതു് ആ കഥയിലൂടെ തന്നെ വ്യക്തമാക്കാൻ ഞാൻ ശ്രമിക്കാം.

പൊൻകീരിയുടെ കഥ മഹാഭാരതത്തിലുള്ളതാണു്. അശ്വമേധിക പർവ്വം തൊണ്ണൂറാം അദ്ധ്യായത്തി

ൽ വൈശമ്പായനൻ ജനമേജയനു കഥ പറഞ്ഞു കൊടുക്കുകയാണു്. കുരുക്ഷേത്ര യുദ്ധത്തിൽ വിജയിക്കാതെ ജയിച്ചു് (പരാജയത്തേക്കാൾ സങ്കടകരമായിരുന്നല്ലൊ വിജയത്തിലെ അനുഭവം) ധർമ്മപുത്രർ, ശ്രീകൃഷ്ണാദികളാൽ പ്രേരിതനായി, രാജാധിപതിയായി അഭിഷിക്തനായി. ഉള്ളു് നീറിക്കൊണ്ടാണെങ്കിലും പുറമേ ചക്രവത്തി പദവിയുടെ പ്രതാപങ്ങളെ പ്രകടിപ്പിക്കാതെ നിവൃത്തിയില്ലാതായി. ഹിംസാത്മകമായ യാഗം ചെയ്യുന്നതു്, ചെളിവെള്ളം കൊണ്ടു് കാലു കഴുകുന്നതു പോലെയാണെന്നുണ്ടെങ്കിലും കീഴ്നടപ്പു് അനുസരിക്കുന്നതിനു് അദ്ദേഹം നിർബന്ധിതനായി. അശ്വമേധ യാഗം അതിഗംഭീരമായി നടത്തപ്പെട്ടു. ശ്രീകൃഷ്ണന്റെ അദ്ധ്യക്ഷതയിൽ നടന്ന ആ യാഗത്തിന്റെ മേന്മയെ പ്രത്യേകിച്ചു് വാഴ്ത്തേണ്ടതില്ലല്ലൊ. ഇതുപോലെ മുമ്പു് നടന്നിട്ടില്ല. ഇനി നടക്കുകയുമില്ല എന്നു് എല്ലാവരും പ്രശംസിച്ചു. അപ്പോഴാണു് ഒരു അത്ഭുതം സംഭവിച്ചതു്.

മുഖവും ഒരു വശവും സ്വർണ്ണ വർണ്ണമായ ഒരു കീരി അവിടെ ആവിർഭവിച്ചു. എന്നു മാത്രവുമല്ല ഉറക്കെ ശബ്ദം പുറപ്പെടുവിച്ചു കൊണ്ടു് മനുഷ്യരുടെ ഭാഷയിൽ ഇങ്ങനെ പറയുകയും ചെയ്തു "അല്ലയോ! രാജാവേ! കുരുക്ഷേത്ര നിവാസിയായ ഉഞ്ഛവൃത്തി ചെയ്ത സക്തുപ്രസ്ഥദാനത്തിന്റെ ഫലമില്ല, അങ്ങയുടെ ഈ യാഗത്തിനു്". എല്ലാവരും ആശ്ചര്യപ്പെട്ടു. ധർമ്മപുത്രരെ പ്രശംസിച്ചു കൊണ്ടിരുന്ന ആ ബ്രാഹ്മണർ ആ കീ

രിയുടെ അടുക്കൽ ചെന്നു് "ഇത്ര മഹത്തായി, ഭഗവാൻെറ ആഭിമുഖ്യത്തിൽ നടന്ന ഈ യാഗത്തെ എന്താണു് നിന്ദിക്കുന്നതു്"? എന്നു ചോദിച്ചപ്പോൾ കീരി ആ കഥ പറഞ്ഞു.

ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ ഉഞ്ഛവൃത്തിയായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. ആഹാരം സമ്പാദിക്കുന്നതിലും കൂടി അല്പം പോലും ഹിംസ ഉണ്ടാവരുതു് എന്നു് വച്ചു് അദ്ദേഹം പാടത്തും മററും വീണുകിടക്കുന്ന ധാന്യമണികൾ പെറുക്കിയെടുത്താണു് ഉപജീവിച്ചിരുന്നതു്. ഭാര്യയും മകനും മകൻെറ ഭാര്യയും ഉൾപ്പെട്ടതായിരുന്നു ആ കുടുംബം. ആ കുടുംബം മുഴുവൻ ഒരുതരം തപസ്സിലേർപ്പെട്ടിരിക്കയായിരുന്നു. ഉഞ്ഛ (പെറുക്കിയെടുത്ത ധാന്യം) കൊണ്ടു് ആറാം നേരത്തു് (മൂന്നാം ദിവസം ഒരു നേരംമാത്രം) വൃത്തികഴിക്കയായിരുന്നു ആ തപസ്സിൻെറ സ്വരൂപം. ഒരാറാംനേരം ഒന്നും കഴിക്കാൻ കഴിഞ്ഞില്ലെങ്കിൽ പിന്നത്തെ ആറാം നേരമേ എന്തെങ്കിലും കഴിച്ചുകൂട്ടൂ. ഒരിക്കൽ ആ ദിക്കിൽ മഴ ഇല്ലായ്മ കൊണ്ടു് വിളയുണക്കം വന്നു. വലിയ ക്ഷാമം ബാധിച്ചു. അക്കാലത്തു് പല ആറാം നേരത്തും ഭക്ഷണം കഴിക്കാൻ അവർക്കു് കഴിഞ്ഞില്ല. അങ്ങനെയിരിയ്ക്കെ ഒരിക്കൽ അവക്കു് ഒരിടങ്ങഴിയവം ശേഖരിക്കാൻ കഴിഞ്ഞു. അതു് അവർ വൃത്തിയാക്കി മലർപ്പൊടിയാക്കി. ജപഹോമാദികളെല്ലാം കഴിഞ്ഞു് മലർപ്പൊടി അവർ ഒപ്പം പങ്കിട്ടു. ഭക്ഷണത്തിനിരി

ക്കുന്നതിനു മുമ്പു് ഒരതിഥി അവിടെ കയറിവന്നു "അതിഥി ദേവോഭവഃ" എന്നാണല്ലോ ആചാരം. കുശലപ്രശ്നം ചെയ്തു് അർഘ്യപാദ്യാദികൾ നൽകി, സല്ക്കരിച്ചിരുത്തി ക്ഷുധാർത്തനായ ആ അതിഥിയ്ക്കു് ഭക്ഷണം നൽകാനൊരുങ്ങി. "അല്ലയോ! മഹാത്മാവേ! ഈ അഴക്കററ മലർപ്പൊടി ഞങ്ങൾ ന്യായമായ മാർഗ്ഗത്തിൽ സമ്പാദിച്ചതാണു്. ഇതു് അങ്ങു് സ്വീകരിക്കണം" എന്നു പറഞ്ഞു് ആ ബ്രാഹ്മണൻ തൻെറ ഓഹരി അദ്ദേഹത്തിൻെറ മുമ്പിൽ സമർപ്പിച്ചപ്പോൾ, സന്തോഷമല്ലാതെ, കൃതകൃത്യതയല്ലാതെ, ഒരു തരത്തിലുള്ള ദൈന്യവും, മനസ്സിൽ തോന്നിയില്ല. അതിഥി ഭക്ഷിക്കവേ മററു മൂന്നു പേരും കൂടി കാത്തുനിന്നു് ഉപചരിച്ചു.

ബ്രാഹ്മണൻെറ ഓഹരി ഭക്ഷിച്ചു കഴിഞ്ഞപ്പോൾ ചതുങ്ങികിടന്ന വിശപ്പു്, ഉണങ്ങിയ ഓല തീയിൽ വച്ചാൽ എന്ന പോലെ വർദ്ധിച്ചു. തുടന്നു്, ബ്രാഹ്മണൻെറ ഭാര്യയും, മകനും, മകൻെറ ഭാര്യയും ലേശവും അല്ലലില്ലാതെ സന്തോഷത്തോടെ അവനവൻെറ ഓഹരി കൊടുത്തു. അതിഥി ഭക്ഷിച്ചു തൃപ്തനായി. വാസ്തവത്തിൽ തൃപ്തി സല്ക്കാരത്തിൻെറ രൂപം കൊണ്ടല്ലായിരുന്നു. ഭാവം കൊണ്ടായിരുന്നു. ആ കുടുംബത്തിൻെറ തപസ്സു കൊണ്ടു് സന്തുഷ്ടനായ ധമ്മദേവൻ ഒരു പരീക്ഷണം കൂടി നടത്തി അനുഗ്രഹിക്കുന്നതിനു് അതിഥി രൂപത്തിൽ വന്നിരിക്കയായിരുന്നു. "ബുഭുക്ഷിതഃ കിന്നകരോതി പാപം" എന്നുണ്ടല്ലോ. അവരുടെ ദാനത്തിലുള്ള ശ്രദ്ധ കണ്ടു്, ധമ്മത്തിലുള്ള നിഷ്ഠകൊണ്ടു്

അദ്ദേഹം സന്തുഷ്ടനായി. പുഷ്പവൃഷ്ടിയോടൊപ്പം വിമാനം ആവിർഭവിച്ചു ദേവന്റെ നിർദ്ദേശം അനുസരിച്ച് അവർ വിമാനത്തിൽ കയറി. അന്തരീക്ഷത്തിൽ അപ്രത്യക്ഷരായി.

ആ സന്ദർഭത്തിലാണ് ഞാൻ—കീരി—ഒരു മാളത്തിൽ നിന്നു പുറത്തു വന്നത്. യവപ്പൊടിയുടെ ഗന്ധമനുസരിച്ച്, അതിഥി ഭക്ഷണം കഴിച്ചിടത്തു് ചെന്നു മണത്തപ്പോൾ മുഖം സ്വർണ്ണമയമായി ഉരുണ്ടപ്പോൾ ഒരു വശം സ്വർണ്ണമയമായി. ഉടനെ മറേറവശം കൂടി, ദേഹം മുഴുവനും സ്വർണ്ണമാക്കാനുള്ള ശ്രമമായി എവിടെയെങ്കിലും വലിയ യാഗമോ മറേറാ നടന്നുവെന്നുകേട്ടാൽ അവിടെയെല്ലാം ചെന്നു് ഉരുളുക പതിവായി ധർമ്മപുത്രരുടെ യാഗത്തിലും വന്നു. പക്ഷെ ഒന്നായില്ല. അതുകൊണ്ടു് ആ മലർപ്പൊടി ദാനത്തിനുള്ള ഫലം ഈ യാഗത്തിനില്ല. യാഗം ഹിംസാത്മകമാണ് ജന്തു ഹിംസ മാത്രമല്ല, വേണ്ടധനം സമ്പാദിക്കാനും മോടിപിടിപ്പിക്കാനും വളരെ അധികം ജനങ്ങളെ - പേടികൊണ്ടു മാത്രം വിധേയരാവുന്ന ജനങ്ങളെ ക്ലേശിപ്പിക്കേണ്ടിവരുന്നു. ഉദ്ദേശമാകട്ടെ ചക്രവർത്തിപദം ഉറപ്പിക്കുക എന്നതും. ഞാൻ് കണ്ടതിദാനം ചെയ്തതാകട്ടെ തികച്ചും ന്യായമായി, ഒരുതരത്തിലും ഹിംസയുടെ ലേശമില്ലാത്തവിധത്തിൽ ശേഖരിച്ച വസ്തുവായിരുന്നു. അതെത്രതന്നെ അല്പമായാലും ഫലമായി. അതിഥി തൃപ്തിപ്പെടണമെന്ന വിചാരമല്ലാതെ മറെറാന്നുമുണ്ടായിരുന്നില്ല.

ത്യാഗത്തിൻെറ ഫലമാണ് ധർമ്മം. താനും കുടുംബവും വിശന്നു വലയുമ്പോൾ മററാരാളുടെ വിശപ്പാററാൻ കൊടുക്കുക എന്നതിനു മീതെ ത്യാഗമില്ലല്ലോ. വിശപ്പു മാററാൻ വേണ്ടതു കിട്ടുമ്പോൾ ഉണ്ടാകുന്നതു തൃപ്തി മററെന്തിനുവേണ്ടി എന്തു കിട്ടിയാലും ഉണ്ടാവുകയില്ലല്ലോ.

ഇതാണാ കീരിയുടെ കഥ. ഭംഗ്യന്തരേണ അതു് എൻെറ കഥകൂടി ആയിരുന്നു. എന്തോ സാഹചര്യവശാൽ ഗീതാ ഭാഗവതാദികളിൽ പരിചയം സിദ്ധിക്കാനിടവന്നു. അതുനിമിത്തം ദേഹത്തിൽ ഒരുഭാഗം ആദ്ധ്യാത്മികമയമായി—സ്വർണ്ണമയമായി- തീർന്നിരിക്കുന്നുവെന്നു് വയ്ക്കുക. മറേറ ഭാഗം കൂടി സ്വർണ്ണമയമാക്കാൻ മാർഗ്ഗമെന്തു്? ഏതമ്പലത്തിൽ പോയാൽ, ഏതാശ്രമത്തിൽ ചെന്നാൽ സാധിക്കും? അതിനു തക്കവണ്ണം സാധകന്മാരുടെ, ജിജ്ഞാസുക്കളുടെ, ആദ്ധ്യാത്മികമായ പുരോഗതിക്കു തക്കവണ്ണമാണോ അവിടങ്ങളിലെ സംവിധാനം? അവിടങ്ങളിൽ പെരുമാറുന്നവർ മാതൃക കാണിക്കുവാൻ കഴിവുള്ളവരാണോ? പാരമാത്ഥികമായിട്ടല്ലെങ്കിൽ വ്യാവഹാരികമായിട്ടെങ്കിലും ധർമ്മത്തെ അനുഷ്ഠിക്കുന്നതിനുള്ള പ്രചോദനം അവിടങ്ങളിൽ നിന്നു കിട്ടുന്നുണ്ടോ? ഉണ്ടെങ്കിൽ നമ്മുടെ കേരളം ഇങ്ങനെയിരിക്കുവാൻ ഇടയുണ്ടെന്നു തോന്നുന്നില്ല. ശബരി മലയിലും ഗുരുവായൂരും മററും കൂടുന്നവരുടെ സംഖ്യ ഓരോ കൊല്ലവും വദ്ധിച്ചുതന്നെ വരുന്നതോക്കുമ്പോൾ ഹിന്ദുക്കൾ ഇങ്ങനെയായിരുന്നാൽ പോരായി

രുന്നു. എന്നുമാത്രം പറയാം. അതുതന്നെ മററു മത ക്കാരുടെ സ്ഥിതിയും.

ശ്രീ ഭക്താനന്ദതീർത്ഥ പാദരെക്കുറിച്ചോർക്കുമ്പോഠം അങ്ങനെ മാതൃക കാണിക്കാൻ കഴിവുണ്ടായിരുന്ന ഒരു ചൈതന്യത്തിൻെറ സ്മരണയാണുദിക്കുന്നതു്. അങ്ങ നെയുള്ള സിദ്ധന്മാരുടെ ചുവടുപിടിച്ചു് വ്യക്തിപരമാ യ സാധനകൊണ്ടു് തൃപ്തിപ്പെടുകയേ ജിജ്ഞാസുക്കഠംക്കു നിവൃത്തിയുള്ളു

ആ സ്മരണ ലോകത്തിൻെറ ആദ്ധ്യാത്മിക മാർഗ്ഗ ത്തെ പ്രകാശവത്താക്കട്ടെ.

ഓം

ശാന്തി ശാന്തി ശാന്തി

# ഒരപേക്ഷ

(൧൧. വി. കുഞ്ഞൻപിള്ള, കൊച്ചുമഠത്തിൽവീട്ട്,
വെങ്ങന്നൂർ )

ഞങ്ങളുടെ വന്ദ്യമാതാവു് പക്ഷവാത രോഗം പിടിപെട്ടു് രോഗശയ്യയിൽ കുറെക്കാലം കഴിയേണ്ടിവന്നു. അമ്മയുടെ രോഗശാന്തിക്കുവേണ്ടി ഞങ്ങൾ അപേക്ഷിച്ചതനുസരിച്ചു മാതാപിതാക്കൾ താമസിച്ചിരുന്ന കൊച്ചുമഠത്തിൽ വച്ചു് ഒരു ദേവീ പൂജയും ഭജനയും നടത്താമെന്നു് ശ്രീ ശേതാനന്ദ മഹത് ഗുരുദേവൻ സമ്മതിച്ചു. അതിനായി 107–ാംമാണ്ടു്; എന്റെ സഹോദരന്റെ പരിശ്രമഫലമായി ഗുരുദേവൻ ഞങ്ങളുടെ ഭവനത്തിൽ എഴുന്നള്ളി, മൂന്നു ദിവസം തുടർച്ചയായി പ്രാത്ഥന, ഭജന, പൂജ ഇവ നടത്തിച്ചു. ഇങ്ങനെയാണു് ഗുരുദേവനുമായി ബന്ധം പുലർത്തുവാൻ ആദ്യം എനിക്കു അവസരം ലഭിച്ചതു്. ആ ദിവ്യസാന്നിദ്ധ്യം കൊണ്ടു് ഞങ്ങളുടെ മാതാവിന്റെ രോഗശാന്തി പൂർണ്ണമായിട്ടില്ലെങ്കിലും ഞങ്ങൾക്കു് കൃതാത്ഥതയ്ക്കു് അവകാശം വരത്തക്കവിധം കൈവന്നു.

പിന്നീടൊരിക്കൽ എന്റെ മൂത്ത ജ്യേഷ്ഠന്റെ മകളുടെ വിവാഹത്തിനു് ഗുരുദേവന്റെ സാന്നിദ്ധ്യം ഉണ്ടാകുന്നതിനു് ഞങ്ങൾ അപേക്ഷിച്ചു. അവിടത്തെ സാന്നിദ്ധ്യം അത്തവണ സുഗമമല്ലെന്നുള്ള മറുപടി മൂ

ലം ഞങ്ങൾ നിരാശരായി. നിശ്ചയിച്ചുപോയ മംഗള കർമ്മം നടത്താനുള്ള ഒരുക്കങ്ങളെല്ലാം പൂർത്തിയായി. മുഹൂർത്തസമയമായി. ആ നിമിഷം വരെ ഗുരുദേവ സാന്നിദ്ധ്യത്തിന് ഭാഗ്യമുണ്ടായില്ലല്ലൊ എന്നുള്ള നിരാശ ഞങ്ങളെ വിട്ടുപിരിഞ്ഞില്ല. മുഹൂർത്തസമയത്തു വിവാഹമണ്ഡപത്തിനു മുൻപിൽ ഗുരുദേവൻ ആസനസ്ഥനായിരിക്കുന്നതു കാണുവാൻ ഞങ്ങൾക്കു ഭാഗ്യംസിദ്ധിച്ചു. യാത്രാവിവരണമോ, എങ്ങനെ കൃത്യസമയത്തു് എത്തിച്ചേർന്നു എന്നുള്ളതോ ഞങ്ങളോടു പറഞ്ഞുതരുവാൻ സാധിക്കാത്ത അതിശയകരമായ ഒരു സ്ഥിതിവിശേഷമാണു് അന്നുണ്ടായതു് എന്നു് ഓർമ്മവരുന്നു.

അവിടന്നു് ഒരു ത്യാഗിയും നിഷ്ക്കാമകർമ്മിയും ജീവകാരുണ്യപടുവും ആണെന്നു് അദ്ദേഹത്തിന്റെ തിരുവായ്മൊഴികളിൽ നിന്നും, അന്തേവാസികളിൽ നിന്നും, സ്വന്തം അനുഭവത്തിൽ നിന്നും ഈ സാധുവിനു് അറിയാനും, വിശ്വസിക്കാനും, അനുഭവിക്കാനും കഴിഞ്ഞിട്ടുണ്ടു്. നായർ സമുദായത്തിൽ കർത്താവു് എന്ന സ്ഥാനപ്പേരുള്ള ഒരു പുരാതന കുടുംബത്തിൽജനിച്ച അദ്ദേഹം ചെറുപ്പകാലത്തു തന്നെ കഥകളി, നാടകം, തുള്ളൽ, തിരുവാതിര കളി, മുതലായ സുകുമാര കലകളിൽ കച്ചകെട്ടി അഭ്യാസം നേടിയിരുന്നു. ഗൃഹസ്ഥാശ്രമിയായി കഴിയുന്ന കാലത്തു് കണ്ഠമാല രോഗം പിടിപെട്ടു്, അവസാനനിമിഷങ്ങളും പാർത്തു്, ജലപാനംപോലും ഇല്ലാതെ രോഗശയ്യയിൽ കിടന്ന ഘട്ടത്തിൽ ലോകബന്ധത്തിന്റെ യാഥാർത്ഥ്യം അദ്ദേഹത്തിനു മനസ്സിലാക്ക

വാൻ സാധിച്ചതും, ഇഷ്ടദേവത പ്രത്യക്ഷ ദർശനാനുഗ്രഹം നൽകി കല്പിച്ചതനുസരിച്ച് മനസാ പ്രതിജ്ഞ ചെയ്തതും, പിന്നീട് ഗുരുകുലവാസം ചെയ്ത് സാധനാദികളിൽ വൈരാഗ്യനിഷ്ഠയോടെ ശ്രദ്ധിച്ചിരുന്നതും മററും അദ്ദേഹത്തിൽ നിന്നു തന്നെ കേൾക്കുവാൻ ഈ സാധുവിനു് ഭാഗ്യമുണ്ടായിട്ടുണ്ട്.

ഗുരുശുശ്രൂഷയിൽ ഏർപ്പെട്ടു്, ഗുരുസന്നിധിയിൽ കഴിയുന്ന കാലത്തു് അർശോ രോഗം ബാധിച്ച സ്വഗുരുവിൻെറ മലം ചെറുവിരൽ കൊണ്ടു് തോണ്ടിയെടുത്തു കളയണമെന്നു് വൈദ്യൻ നിർദ്ദേശിച്ചു. ശിഷ്യൻ അതിനു് അല്പംപോലും മടി കാണിച്ചില്ല. മലം തൻെറ ചെറുവിരൽ കൊണ്ടുതന്നെ എടുത്തുകളഞ്ഞു. ആ വിരൽ വൃത്തിയാക്കുന്നതിനു സോപ്പും വെള്ളവുമായി ചെന്നവരോട്, അതു കദളിപ്പഴമായി സങ്കല്പിക്കുന്നു എന്നു പറയുകയും വിരലിൽ ഉണ്ടായിരിക്കാവുന്ന മലം തൻെറ ജിഹ്വയാൽ സേവിച്ചു് ശുചീകരിക്കപ്പെടുകയും ചെയ്ത കഥ അതു കണ്ടുനിന്നവർ തന്നെ പറഞ്ഞുകേട്ടിട്ടുണ്ട്.

പാലക്കോട്ടാശ്രമത്തിൽവച്ചു് ശ്രീ ഭക്താനന്ദസ്വാമി തിരുവടികളേയും അവിടത്തെ ഗുരുവായ ശ്രീ രാമാനന്ദ തീർത്ഥപാദസ്വാമി തിരുവടികളേയും സുഖാസനങ്ങളിൽ ഇരുത്തി, ധ്യാനനിരതരായികണ്ടു്, ധാരാളം പൂവും മാലയും ചാർത്തി ഗുരുപൂജ നടത്തുവാൻ ഞങ്ങൾക്കു ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. ആശ്രമത്തിലെ ഒരു വിശേഷദിവസം പൂജ, ഭജന ഇവ കഴിഞ്ഞു് ശ്രീ രാമാനന്ദ

തീർത്ഥപാദസ്വാമി തിരുവടികളെ ഒരു പീഠത്തിൽ ഇരുത്തി, ദേവാരാധനക്ക് തുല്യം മാല മുതലായവ ചാർത്തി പുഷ്പാഞ്ജലിയും കർപ്പൂര ദീപാരാധനയും ശ്രീ ഭക്താനന്ദ മഹത് ഗുരുദേവൻ നടത്തുമ്പോൾ ഞാനും എൻെറ സഹോദരനും ശ്രീ രാമാനന്ദ സ്വാമി തിരുവടികളുടെ "മുട്ടും തലോടി" ഇരുന്നിട്ടുള്ളതും മററും മനസ്സിൽനിന്നും ഒരിക്കലും മായാത്ത അനുഭൂതിമുദ്രകളാണ്. അതാണ് ഗുരുഭക്തി, സച്ചിദാനന്ദം. ഇങ്ങനെയെല്ലാം അറിവും പരിചയവും സിദ്ധിച്ച് മുപ്പത്തിയേഴുകൊല്ലമായിട്ട്, ഒരുത്തമ ഗുരുവായി മനസാ വരിച്ച്, അദ്ദേഹത്തിൻെറ സദുപദേശങ്ങളെ ശിരസാവഹിച്ച്, തദനുസരണം വർത്തിച്ചുവരുന്ന ഈ ദാസൻെറ ഭവനത്തിൽ 8-6-1969-ൽ ആഗതനായ, ആ മഹാത്മാവിൻെറ പ്രിയശിഷ്യൻ ഭാഗ്യാനന്ദ തീർത്ഥപാദരിൽ നിന്നും, തിരുവടികൾ 1968 നവംബർ 4-ാംനു- മഹാസമാധിപ്രാപിച്ചു എന്ന വാർത്ത ഒരു ലഘുലേഖയോടുകൂടി അറിയുവാനിടയായി.

ഹാ! അംബാ! പരമഗുരുവേ! ഞാൻ ഈ വാർത്ത എത്ര ദുഃഖത്തോടുകൂടിയാണ് കേട്ടത് എന്ന് എനിക്കു തന്നെ അറിഞ്ഞുകൂടാ. ഈ വാചകം എഴുതുമ്പോഴും ആ ഞെട്ടൽ എന്നിൽ ഉണ്ടായിപ്പോകുന്നു.

പരമഗുരോ! അവിടത്തെ പാദാരവിന്ദങ്ങളിൽ അവസാനമായി നമസ്കരിക്കുന്നതിനും, അങ്ങയുമായി നിറഞ്ഞ സന്തോഷത്തോടെ കുശലപ്രശ്നം ചെയ്യുന്നതിനും, ആജ്ഞാനുസരണം ദേവീ ഭാഗവത പാരായണ

ത്തിൽ ഭാഗഭാക്കാകുന്നതിനും 1134-ാംമാണ്ടു് കുംഭമാസത്തിൽ സാധിച്ചതിനും ഒരു പ്രത്യേക കാരണം കൂടിയുണ്ടു്. ആശ്രമത്തിൽ അന്നുവരെ അമ്മയുടെ പടംവച്ചുകൊണ്ടാണു് ആരാധന നടത്തിവന്നതു്. അതിനു കേടു സംഭവിച്ചു. പകരം ഒരു ശിലാവിഗ്രഹം പ്രതിഷ്ഠിക്കാൻ ഗുരുനാഥൻ തീർച്ചപ്പെടുത്തിയതായും, വിഗ്രഹനിർമ്മാണത്തിനു് സുപ്രസിദ്ധ ശില്പകലാവിദഗ്ധനും വിഗ്രഹനിർമ്മാണത്തിൽ അദ്വിതീയനും ആയ ചെങ്ങന്നൂർ തട്ടാവിളയിൽ നീലകണ്ഠനാചാരിയെ ചുമതലപ്പെടുത്തിയിട്ടുള്ളതായും പത്രദ്വാര മനസ്സിലാക്കുവാൻ സാധിച്ചു. പത്രവാർത്ത ശരിയാണെന്നു് ആചാരിയുടെ വീട്ടിൽ ചെന്നു നേരിട്ടു സംസാരിച്ചപ്പോൾ എനിക്കു മനസ്സിലായി. അന്നുമുതൽ അതിന്റെ പണി പൂർത്തിയാകുന്നതുവരെ ഞാൻ അവിടെ ദിവസവും പോവുകയും ആചാരിയെ അതിനു പ്രോത്സാഹിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. പണി പൂർത്തിയായി, വിഗ്രഹം ആശ്രമത്തിലേക്കു് കൊണ്ടുപോകുന്നതു് കാണാനായി ഞാനും ആ വീട്ടിൽ ചെന്നു. വിഗ്രഹം ഏറ്റുവാങ്ങി കൊണ്ടുപോകുന്നതിനു് കിടങ്ങന്നൂർ ആശ്രമാധിപതിയായിരുന്ന ശ്രീ വിജയാനന്ദ സ്വാമി തിരുവടികൾ, താഴമൺമഠം കണ്ഠരരു് ശങ്കരരു് തന്ത്രി തിരുമനസ്സ്, മററു ഭക്തജനങ്ങൾ ഇവരോടുകൂടി അന്നു് ഭരണച്ചുമതല വഹിച്ചിരുന്ന ശ്രീ ഭാഗ്യാനന്ദ തീർത്ഥപാദസ്വാമികളും ഉണ്ടായിരുന്നു.

പ്രതിഷ്ഠാകർമ്മത്തിൽ പങ്കുകൊള്ളണമെന്ന് എനിക്ക് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും എന്റെ പരിതസ്ഥിതി അതിന് ഒട്ടും അനുയോജ്യമല്ലായിരുന്നു. അതിനാൽ എന്റെ ആഗ്രഹം ആരേയും മനസ്സിലാക്കാതെ വിഗ്രഹം യാത്രയയക്കാനായി മാത്രം കാത്തുനിന്നു. വിഗ്രഹം ലോറിയിൽ കയററി. എല്ലാവരും യാത്ര പുറപ്പെട്ടുതുടങ്ങി. അമ്മയുടെ കാരുണ്യം എന്നു പറയട്ടെ, ശ്രീ ഭാഗ്യാനന്ദ സ്വാമികൾ എന്നെ സമീപിച്ച് യാത്രക്ക് ക്ഷണിച്ചു. എന്റെ യാത്രക്കുള്ള വിഷമതകൾ സത്യമായി ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചു. അതിലൊക്കെ എന്നെ സമാധാനപ്പെടുത്തി കൂട്ടിക്കൊണ്ടുപോവുകകയും ചെയ്തു. തൻനിമിത്തം ഗുരുപാദങ്ങളിൽ പ്രത്യക്ഷദർശനം ചെയ്ത് അവസാനമായി നമസ്കരിക്കുവാൻ ഇവന് സാധിച്ചു. ഈ ഭാഗ്യത്തിന് കാരണമായത് അമ്മക്ക് (ഗുരുദേവനെ പലരും അമ്മ എന്നു സംബോധന ചെയ്യുവരുന്നു) എന്നോടുള്ള വാത്സല്യത്തിന്റെ ഫലമല്ലാതെ മറെറന്തായിരിക്കുമെന്ന് ഇപ്പോഴം ഞാൻ ചിന്തിച്ചുപോവുകയാണ്.

ആ മഹാപുരുഷനെപ്പററി എനിക്കുള്ള ഭക്തി ബഹുമാനാദരവുകൾക്ക് കാരണം എന്താണെന്നുകൂടി വിവരിക്കാതിരിക്കുവാൻ മനസ്സ് വരുന്നില്ല. ശ്രീ നാരായണഗുരു "ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യന്" എന്ന തത്വം ഉപദേശിച്ചു. ഈഴവ സമുദായത്തിനിടയിൽ അത് കൂടുതൽ ഫലപ്രദമായി. അതിന്റെ മേന്മ ആ സമുദായവും ആദ്യം അത്ര വലുതായി കരുതിയി

ല്ല. അദ്ദേഹത്തിൻെറ തത്വോപദേശങ്ങൾ പലതും പിൽക്കാലം വ്യാഖ്യാനിക്കപ്പെട്ടു. അപ്പോഴാണു് ആ മഹത്വം ലോകം അറിയുവാൻ ഇടയായതു്. അതോടു കൂടി ഭാരതത്തിനകത്തും പുറത്തും ആ തത്വോപദേശങ്ങൾ പ്രചാരത്തിൽ വരാൻ കാരണമായി.

അദ്ദേഹം ആ തത്വം ഉപദേശിച്ചു ശ്രീ ഭക്താനന്ദ സ്വാമി തിരുവടികൾ. ആ തത്വം, ലോകത്തിനു് അനുഭവപ്പെടുത്തിക്കൊടുത്തു.

സകല ജീവജാലങ്ങളും ഈശ്വരസൃഷ്ടിയാണെന്നും അവയ്ക്കെല്ലാം മനുഷ്യരെപ്പോലെ ആത്മാവുണ്ടെന്നും വിശ്വസിച്ചു്, ഒരുപോലെ സ്നേഹിക്കുകയും ഇടപഴകുകയും ചെയ്യാൻ നിഷ്കളങ്കമായ ആത്മബോധം സിദ്ധിച്ച ഒരു ത്യാഗിയും നിഷ്കാമ കർമ്മിയും ആയിരുന്നു ശ്രീ ഭക്താനന്ദ മഹത് ഗുരുദേവനെന്നു് പരിചയം കൊണ്ടും അനുഭവം കൊണ്ടും ഈ ദാസനു് പൂർണ്ണബോദ്ധ്യം വന്നിട്ടുണ്ടു്.

ആശ്രമത്തിലെ ഒരു വിശേഷദിവസം അന്നദാന സമയത്തു്, ആശ്രമവളപ്പിൽകണ്ട ഒരു പട്ടിയെ ഭക്താ! എന്നു വിളിച്ചു് അടുക്കൽ വരുത്തി കഞ്ഞിയും അന്നവും വിളമ്പിച്ചു കൊടുക്കുകയും, അതു് ഭക്ഷിച്ചപ്പോൾ ആക്കൂട്ടത്തിൽ അവിടന്നു കൂടി ഇരുന്നു് ഭക്ഷിക്കുകയും ചെയ്യുന്നതു കാണുവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ടു്.

ഇതുപോലെയുള്ള അനുഭവങ്ങൾ പലതും വിസ്തരഭയത്താൽ വിട്ടുകളയുകയാണു്. അദ്ദേഹത്തിൻെറ ഓ

രോ വാക്കം, ഓരോ കർമ്മവും ഹൈന്ദവ സംസ്ക്കാരത്തിന്റെ വളർച്ചയ്ക്കും മനുഷ്യരാശിയുടെ ഐക്യത്തിനും ഉപോൽബലകമായിരുന്നു എന്നു ശക്തിയുക്തം പ്രസ്താവിക്കാൻ കഴിയും.

അവിടന്നു അനേകം ആശ്രമങ്ങളും ആരാധനാലയങ്ങളും സ്ഥാപിച്ചിട്ടുണ്ടു. അവയിൽ ചിലതെല്ലാം സാമ്പത്തികമായും ഉൽകർഷം പ്രാപിച്ചിട്ടുണ്ടു. വിഗ്രഹാരാധനയിലും മററും അവജ്ഞ വർദ്ധിച്ചുവരുന്ന ഇക്കാലത്തു അത്തരക്കാരാരും ആ സ്ഥാപനങ്ങളുടെ ഭരണാധികാരികളായിത്തീരാൻ ഇടവരരുതെന്നു ഞാൻ പ്രാർത്ഥിക്കുകയാണു. നല്ല സന്യാസവേഷധാരികളിൽ പോലും ഒരു സന്യാസിയുടെ കർമ്മപരിപാടികൾ എങ്ങനെ കൊണ്ടുപോകണമെന്നു അറിയാൻപാടില്ലാത്തവരുണ്ടെന്നു എന്നെപ്പോലുള്ള ഗൃഹസ്ഥന്മാർക്കുപോലും തോന്നാറുണ്ടു.

ശ്രീ ഭക്താനന്ദ സ്വാമി തിരുവടികളാൽ സ്ഥാപിതമായ ആശ്രമങ്ങളുടെ ഭരണച്ചുമതല വഹിക്കുന്നവർ ആരായാലും അവർ ശ്രീ ഭക്താനന്ദ മഹത് ഗുരുദേവനേയും ശ്രീ രാമാനന്ദ മഹത് ഗുരുദേവനേയും കുലാചാര്യനായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളേയും എങ്കിലും അറിയാവുന്നവരും അവരേപ്പററി പഠിക്കാൻ ആഗ്രഹമുള്ളവരുമായിരിക്കണം. സ്ഥാപനത്തിന്റെ നിലനില്പിനും, ആദർശ പ്രചരണത്തിനും സുശിക്ഷിതമായ ഒരു ശിഷ്യപരമ്പരയെ വാർത്തെടുക്കുന്നതിനുമുള്ള പരിശ്ര

മം, ഭരണ വ്യവസ്ഥിതിയിൽ തുടന്ന് ഗുരുകുലത്തിൻെറ സൽപേരിനെ നിലനിർത്തണമെന്ന് ബന്ധപ്പെട്ട എല്ലാവരോടുമുള്ള അപേക്ഷ ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു. അതിന് ജഗദംബിക കടാക്ഷിക്കട്ടെ. ആ ജഗദംബ എല്ലാവർക്കും നിത്യശാന്തി നൽകട്ടെ.

അംബാ! പരമഗുരുവേ!



ഓം നമോഃ നാരായണായഃ

# എൻെറ ഗുരുദർശനം.

(ജാനമ്മ, മുഴിക്കൽ മഠം, ളാകത്തൂരി)

സന്ദർഭവശാൽ, ഈശ്വരനെ മാത്രമേ ഞാൻ ഗുരുവായി സ്വീകരിക്കയുള്ളു; എന്ന് മനസാ നിശ്ചയിച്ചു. ശ്രീരാമകൃഷ്ണദേവനെ ഗുരുവിനേപ്പോലെ കരുതി ഞാൻ ധ്യാനിച്ചുവന്നു. എന്നാൽ ഗുരുമുഖത്തുനിന്നും പലകാര്യങ്ങളും ഗ്രഹിക്കാനുണ്ടല്ലോ.

അങ്ങനെയിരുന്ന അവസരത്തിലാണ് ഒരു പിതൃപ്രതിഷ്ഠക്കായി ശ്രീ ഭക്താനന്ദ മഹൽ ഗുരുദേവൻ വീ

ട്ടിൽ വരാനിടയായതു്. പ്രതിഷ്ഠയ്ക്കു പലരേയും ഒഴിവു നോക്കിയെങ്കിലും പ്രശ്നവശാൽ അതൊന്നും തന്നെ പററിയതല്ലെന്നാണു് കണ്ടതു്. അവസാനം പ്രശ്നത്തിന്റെ മേൽനോട്ടം വഹിച്ചിരുന്ന ശ്രീ കല്യാണശ്ശേരി കൃഷ്ണപിള്ളയുടെ ഉപദേശമനുസരിച്ചു് ശ്രീ ഭക്താനന്ദസ്വാമി തൃപ്പാദങ്ങളെ ഒഴിവു നോക്കുകയും അതു് വളരെ മംഗളമായി കാണുകയും ചെയ്തു. അപ്പോൾ "സാക്ഷാൽ പാലക്കോട്ടമ്മ തന്നെയല്ലേ അദ്ദേഹം? ഗുരുനാഥൻ കൈ നീട്ടിയാൽ ഏതു പിതൃവും താനേ വന്നുകൊള്ളും" എന്നു കല്യാണശ്ശേരി പറയുകയും അദ്ദേഹത്തിന്റെ അമാനുഷികശക്തി വെളിപ്പെടുത്തുന്ന ഒന്നു രണ്ടു അപദാനങ്ങൾ ഞങ്ങളെ പറഞ്ഞു കേൾപ്പിക്കയുംചെയ്തു. അദ്ദേഹത്തിന്റെ ഈ ദിവ്യത്വം നേരിട്ടു് പരീക്ഷിച്ചറിയണമെന്നും കല്യാണശ്ശേരി പറഞ്ഞതുപോലെ ഒരു ദിവ്യാനാണദ്ദേഹമെങ്കിൽ അദ്ദേഹത്തെ ഗുരുവായി സ്വീകരിക്കണമെന്നും ഞാൻ അന്നു തന്നെ മനസ്സിലുറച്ചു.

ഞങ്ങളുടെ അമ്മപാലക്കോട്ടാശ്രമത്തിൽ ചെന്നു് മൂന്നു് ദിവസം ഭക്തിപൂർവ്വം ഭജിച്ചതിനു ശേഷമാണു് ഗുരുദേവൻ പ്രതിഷ്ഠക്കു വരാമെന്നു സമ്മതിച്ചതു് പ്രതിഷ്ഠ നടത്തേണ്ടതിന്റെ തലേദിവസംതന്നെ ഗുരുനാഥനും മററു പരികർമ്മികളും വന്നു ചേർന്നു രാത്രിയായപ്പോൾ എന്റെ അച്ഛനു് സാധാരണ വരാറുള്ളതുപോലെ ഒരു കോട്ടിന്റെ (Epilepsy) ആരംഭമായി ഞാൻ ഓടി ഗുരുനാഥന്റെ അടുത്തെത്തി വിവരം ധരിപ്പിച്ചു അദ്ദേഹം തന്റെ കയ്യിലുണ്ടായിരുന്ന ഒരു ചെറുനാരങ്ങാ ത

ന്നിട്ട് അതിന്റെ നീര പിഴിഞ്ഞുകൊടുക്കാൻ കല്പിച്ചു. ഉടൻ തന്നെ ഞാനതു ചെയ്തു. അതിശയമെന്നു പറയട്ടെ! അച്ഛന്റെ അസുഖം അന്നു പതിവിനു വിപരീതമായി ആരംഭത്തിൽ തന്നെ വിട്ടുമാറി. ഞാൻ ഉള്ളുകൊണ്ട് ഗുരുവിനെ വന്ദിച്ചു. പിറേറദിവസം പ്രതിഷ്ഠകഴിഞ്ഞു. താമസിയാതെ തന്നെ ഗുരുനാഥൻ പോകാനൊരുങ്ങി. പരികർമ്മികൾ താമസിക്കുന്നതു കണ്ടപ്പോൾ അദ്ദേഹം തനിച്ച് പടിയിറങ്ങി യാത്രയായി. തിരുവനന്തപുരത്തു നിന്നും എന്റെ സഹോദരനും ഒരു സഹോദരിയും പ്രതിഷ്ഠാകർമ്മം കണ്ടുതൊഴാനും ഗുരുനാഥനെ ദർശിക്കാനും രാവിലെ തന്നെ പുറപ്പെട്ടിരുന്നു എന്നാൽ ബസ്സിന്റെ തകരാറു മൂലം അവർക്ക് സമയത്തിനു വന്നെത്താൻ സാധിച്ചില്ല. ഏതായാലും ഗുരുനാഥനെ വഴിയിൽ വച്ച് അവർ കണ്ടുമുട്ടുകയും അവരുടെ അപേക്ഷയനുസരിച്ച് ഗുരുനാഥൻ തിരികെ വന്ന് കുറെ കഴിഞ്ഞതിനു ശേഷം മാത്രം പോകുകയുമാണു ചെയ്തതു്. അങ്ങനെ പ്രതിഷ്ഠാ കർമ്മം മംഗളമായി നടന്നതിൽ എല്ലാവരും പ്രത്യേകിച്ച് തക്കസമയത്തു വന്ന് ഗുരുദർശനം നടത്താൻ സാധിച്ച ജ്യേഷ്ഠനും ചേച്ചിയും സന്തുഷ്ടരായി.

എന്നാൽ എന്റെ അഭീഷ്ടം സാധിച്ചില്ലല്ലോ ഇനിയും എങ്ങനെ എവിടെ വച്ച് അദ്ദേഹത്തെ കാണാൻ സിധിക്കും എന്നെല്ലാം ചിന്തിച്ച് ഞാൻ മനസ്സാസന്തപ്തയായിരുന്നു. ദിവസങ്ങൾ തള്ളിപ്പോയി. ഒരു ദിവസം ഗുരുസന്നിധിയിൽ നിന്നും വലിയ സ്വാമി എന്ന പേരിലറിയപ്പെടുന്ന ഒരു ഗുരുശിഷ്യൻ അവിടെ

വന്നു വന്നു. അദ്ദേഹം ഗുരുവിന്റെ പല അപദാനങ്ങളും പറഞ്ഞു കേൾപ്പിച്ചു. എനിക്ക് പാലക്കോട്ടാശ്രമത്തിൽ ചെന്ന് ഗുരുദേവനെ കണ്ടുവന്ദിക്കുന്നതിനും എന്റെ അഭീഷ്ടം സാധിക്കുന്നതിനും ആഗ്രഹം കൂടി കൂടി വന്നു. എന്റെ മനോഗതങ്ങൾ ഒന്നും തന്നെ വീട്ടിൽ ആർക്കും മനസ്സിലായിരുന്നില്ല. ഏതായാലും കർക്കടകമാസത്തിൽ ദേവീഭാഗവത പാരായണകാലത്ത് മാതാപിതാക്കളുടെ അനുമതിയോടു കൂടി സഹോദരനു (മാതൃസോദരീപുത്രൻ) മൊത്ത് ഞാൻ ആശ്രമത്തിലേക്കു പോയി. എന്റെ രോഗശമനത്തിനു വേണ്ടിയാണ് എന്റെ ആളുകൾ എന്നെ ആശ്രമത്തിൽ പോകാനനുവദിച്ചത്. ഞാൻ ചെന്നപ്പോൾ "ജാനമ്മ എന്താണു വന്നത്" എന്നു ഗുരുനാഥൻ ചോദിച്ചു. "എല്ലാം അങ്ങേക്കറിയാം" എന്നു മാത്രം ഞാൻ മറുപടി പറഞ്ഞു. മററുള്ളവർ പറയും പോലെ ഒരു ദിവ്യനാണദ്ദേഹമെങ്കിൽ എന്റെ അഭിലാഷം അദ്ദേഹത്തിനറിയാമെന്നും ലൌകികാശകൾ ഒന്നും കൂടാതെ ശരണം പ്രാപിക്കുന്ന എന്നെ അദ്ദേഹം കൈ വെടിയുകയില്ലെന്നും ഞാൻ ദൃഢമായി വിശ്വസിച്ചു രണ്ടു ദിവസം ഞാൻ അവിടെ താമസിച്ചിട്ടും എനിക്കു പറയത്തക്ക യാതൊരനുഭവവും ഉണ്ടായില്ല. രണ്ടാം ദിവസം സന്ധ്യയോടു കൂടി അടുത്ത ദിവസം പ്രഭാതത്തിൽതന്നെ തിരിച്ചു പോരണമെന്നു ഞാൻ തീർച്ചയാക്കി.

ദീപാരാധന സമയത്ത് ഭക്തജനങ്ങൾ കീർത്തനം ചൊല്ലാറുണ്ട്. അന്ന് ആരോ പെൺകുട്ടികളുടെ ഒ

ക്തിനിർഭരമായ കീർത്തനത്തിൽ എന്റെ മനസ്സു ലയിച്ചു പോയി. എന്നു മാത്രമല്ല ആ ഭക്തിപാരമ്യത്തിന്റെ ഒഴുക്കിൽ ഞാൻ ഒരു ഭക്തയാണെന്നെനിക്കുണ്ടായിരുന്ന അഹംകാരം പാടേ തകർന്നു. എനിക്കിതുപോലെ ഭക്തിയില്ലല്ലോ ഭക്തിയില്ലാത്ത എനിക്ക് എങ്ങനെ ഭഗവത് ദർശനം ഉണ്ടാകും എന്നോർത്തു ഞാൻ അത്യന്തം മനഃസ്താപിച്ചു. സന്തപ്തയാണെങ്കിലും തിരുവായ്മൊഴി സമയത്തു ഞാനും എല്ലാവരുടേയും കൂട്ടത്തിൽ അല്പം ദൂരെമാറിയിരുന്നു. പെൺകുട്ടികളുടെ കൂട്ടത്തിൽ ഒരു കുഞ്ഞുലക്ഷ്മിയുമുണ്ടായിരുന്നു തിരുവായ്മൊഴിയുടെ കൂട്ടത്തിൽ കുഞ്ഞുലക്ഷ്മീ! എന്നുവിളിച്ച് ഗുരുനാഥൻ എന്നെ നോക്കികൊണ്ട് കുറെ കാര്യങ്ങൾ അരുളിച്ചെയ്തു. അതെല്ലാം എന്റെ മാനസികവിചാരങ്ങളേയും പ്രവൃത്തികളേയും ആസ്പദമാക്കിയുള്ളവയായിരുന്നു. അത് ഞാൻ മാത്രമേ അറിഞ്ഞിരുന്നുള്ളു. അർജ്ജുനൻ ശിവനിൽ അർപ്പിച്ചപൂക്കൾ കാട്ടാളന്റെ തലയിൽ കണ്ടതുപോലെ ഞാൻ ഭഗവാനേ വിളിച്ച് മനസാ ആവലാതിപ്പെട്ടതും പ്രാർത്ഥിച്ചതുമായ കാര്യങ്ങളുടെയെല്ലാം മറുപടി തന്നെയായിരുന്നു ആ തിരുനാവിൽ നിന്നും പുറപ്പെട്ടതു്. അപ്പോഴേയ്ക്കും അന്വേഷിച്ച ആളിനെ കണ്ടെത്തിയെന്നുള്ള ആനന്ദം അകം തുളുമ്പി കണ്ണിൽ കൂടിയും മൂക്കിൽകൂടിയും ജലധാരയായിപുറത്തേക്ക കടക്കാൻ തുടങ്ങി. ഞാൻ എന്നെ തന്നെ മറന്നു് ഗുരുനാഥാ എന്നു് വിളിച്ചുകൊണ്ടു് ആ തൃപ്പാദത്തിൽ സാഷ്ടാംഗപ്രണാമം ചെയ്തു. ("സാഷ്ടാംഗപ്രണാമം സ്ത്രീകൾക്ക വിധിച്ചിട്ടില്ല" എന്നു ഗുരുനാഥൻ പിന്നീടു എന്നോടു

കല്പിച്ച) ഞങ്ങളുടെ മനോവ്യാപാരങ്ങൾ മററാക്കും മന സ്സിലാകാതിരുന്നതിനാൽ എല്ലാവരും ഇതെന്താണെന്ന മ്പരന്നു. "സാക്ഷാലീശ്വരനെ മാംസേക്ഷണങ്ങളെക്കൊ ണ്ടു" വീക്ഷിച്ച അനുഭൂതി തന്നെയാണു് എനിക്കന്നേര ത്തുണ്ടായതു്. അതുവരെ ഗുരുനാഥനെ വെറും സ്വാമി എന്നല്ലാതെ ഞാൻ വിളിച്ചിരുന്നില്ല. ആത്മാനന്ദാ നുഭൂതിയിൽ ലയിച്ചു് ഒന്നു രണ്ടു മണിക്കൂറുകൾ കടന്നു പോയി. ഉറങ്ങാൻ സമയമായപ്പോഴേയ്ക്കും വീണ്ടും എന്റെ മനസ്സിൽ സംശയങ്ങൾ ജനിച്ചു തുടങ്ങി. "ഭ ഗവാനേ! അവിടന്നെന്റെ കൃഷ്ണൻ തന്നെയാണോ? ആ ണെങ്കിൽ എന്റെ സംശയം തീൎത്തു് എന്നെ അനുഗ്ര ഹിക്കണേ" എന്നു് മനസ്സിൽ പ്രാൎത്ഥിച്ചുകൊണ്ടു് വീ ണ്ടും അദ്ദേഹത്തിന്റെ കിടക്കയുടെ അടുക്കൽ ചെന്നു് ആ തൃപ്പാദത്തിൽ നമസ്കരിച്ചു. അപ്പോൾ കിടക്കയുടെ കീഴിൽ നിന്നും ആരോ നാരായം കൊണ്ടു കുത്തിയാലെ ന്നതുപോലെ ഗുരുനാഥൻ ഉരുണ്ടു പിരണ്ടെഴുന്നേററു് "എന്താജ്ഞാനമേയിതു്, അഭേദ വസ്തുവല്ലേയിതു്" (ഗു രുനാഥൻ എപ്പോഴും സ്വയം ഇതു് എന്നാണു് പറയുക) എന്നു പറഞ്ഞുകൊണ്ടെന്നെ അനുഗ്രഹിച്ചു. എനിക്ക തീവ്ര സന്തോഷവും സമാധാനവുമായി. അങ്ങനെ ഞാ ൻ സാക്ഷാൽ ഗുരുവിനെ ഭക്താനന്ദ ഗുരുപാദരിൽ ദ ൎശിച്ചു സന്തുഷ്ടയായി. പിറേറ ദിവസം കാലത്തു ത ന്നെ പോരാനിരുന്ന എനിക്കു് പോരണമെന്നുതന്നെ ആഗ്രഹമില്ലാതായി.

എന്നെയും വേണ്ടതു പോലെ വളരെനാൾ പരീ

ക്ഷിച്ചതിനു ശേഷമാണ് അദ്ദേഹം എനിക്കുപദേശം തന്നതു്. ഇതുപോലെ പല അവസരങ്ങളിലും അദ്ദേഹത്തിൻെറ മഹത്വം എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടു്. ഇന്നും ഞാനാദേവനെ സാക്ഷാൽ ഭഗവാനായിക്കരുതി ധ്യാനിച്ചു വരുന്നു.

ജയ, ജയ മഹൽ ഗുരോ

അവിടത്തെ കീർത്തി എന്നുംഎന്നും നിലനില്ക്കട്ടെ.

ഓം നമോനാരായണായഃ



# "ശ്രീ ഭക്താനന്ദഗുരുദേവൻ"

ശ്രീമത്

## (ബോധാനന്ദ സ്വാമികൾ)

വിഖ്യാതമായ എറണാകുളം പട്ടണത്തിൽ നിന്നു് മൂവാററുപുഴക്കുള്ള മാർഗ്ഗത്തിൽക്കൂടെ സഞ്ചരിച്ചാൽ തൃപ്പൂണിത്തുറയും തിരുവാംകുളവും കടന്നു് പുത്തൻകുരിശിൽച്ചെന്നു ചേരാം. പുത്തൻകുരിശു് കൈകൊണ്ടിക്കവലയിൽനിന്നു് പിറവത്തിനുള്ള റോഡെ യാത്രചെയ്യുവാൻ കഴിഞ്ഞാൽ ഏതാണ്ടു് ഒരു മൂന്നു കിലോമീററർ ദൂരം സഞ്ചരിക്കുന്നതോടുകൂടി പാലക്കോട്ടു് ശ്രീ ഭക്താനന്ദാശ്രമത്തിൽ എത്തിച്ചേരുവാൻ കഴിയും. പട്ടണങ്ങളുടേയോ വ്യവസായ സങ്കേതങ്ങളുടേയോ അലങ്കോലങ്ങ

ളൊന്നും ഇല്ലാത്തതും അകൃത്രിമമായ പ്രകൃതിലാവണ്യ ത്തോടു കൂടിയതും നെൽപ്പാടങ്ങളാലും വിളഭൂമികളാലും സമലംകൃതമായിട്ടുള്ളതുമായ ഈ ഗ്രാമപ്രദേശം ആരുടെ ഹൃദയത്തേയും ഹഠാദാകർഷിക്കുമെന്നുള്ളതിൽ സംശ യമില്ല.

ആശ്രമത്തിൻെറ പ്രധാന കവാടത്തിനടുത്തു ത ന്നെ ഇടത്തുവശത്തായി അതിഥിമന്ദിരം കാണാവുന്ന താണ്. പാലക്കോട്ടു പരമഭട്ടാരഗുരുകുലാശ്രമം എന്നു എഴുതി മുകളിൽ ഉറപ്പിച്ചിട്ടുള്ള ആ കവാടം കടന്നു ചെന്നാൽ നേരെതന്നെ കാണുന്നതു് ഗുരുകുല പരദേവ താസ്ഥാനമായ ഭഗവതിക്ഷേത്രമാണ്. സൃഷ്ടിസ്ഥിതി സംഹാരകാരണിയായ ജഗദീശ്വരി ഭക്താഭീഷ്ട വരപ്രദാ യിനിയായി പ്രശോഭിച്ചരുളുന്നു. ഈ ദേവീഭജനംകൊ ണ്ടും ഗുരുദേവൻെറ അനുഗ്രഹം കൊണ്ടും ഭ്രാന്തു്, അപ സ്മാരം തുടങ്ങിയ അനേകം അനിഷ്ടരോഗങ്ങൾ നീങ്ങി യിട്ടുണ്ടെന്നറിയാവുന്ന ബഹുസഹസ്രം ഭക്തജനങ്ങൾ ഈ രാജ്യത്തുണ്ടു്. അതിനാൽ ആരാധനായോഗ്യമായ വിധം ദേഹശുദ്ധി വരുത്തിയശേഷം നമുക്കാദ്യം തന്നെ ദേവി യെ ഭക്തിപൂർവ്വകം നമസ്കരിക്കാം.

അതാ ക്ഷേത്രത്തിനടുത്തു തന്നെ ആശ്രമത്തിൻെറ തെക്കുപടിഞ്ഞാറുഭാഗത്തായിക്കാണപ്പെടുന്ന കുളം അ ഛസ്ഫടികതുല്യമായ നിർമ്മല ജലത്തോടുകൂടിയതാണ്. ആ കുളത്തിൽതന്നെ കുളിച്ചു് നമുക്കു ക്ഷേത്രദർശനം നടത്താം. ശരീരസ്ഥിതിയും കാലാവസ്ഥയും അനുസരി

ച്ചു് പൂർവ്വികന്മാരായ ആചാര്യന്മാർ അഞ്ചുവിധത്തിലുള്ള സ്നാനത്തെസ്സംബന്ധിച്ചു് വിധിച്ചിട്ടുണ്ടു്.

"ആഗ്നേയം ഭസ്മനാസ്നാനം-
മവഗാഹ്യാംബു വാരുണം
ബ്രാഹ്മം പ്രോക്ഷണമന്ത്രേണ
വായവ്യംരജസാഗവാം"

ശൌചാചമനാദികൾക്കുശേഷം ഭസ്മം ധരിക്കുന്നതു് ആഗ്നേയവും, ജലത്തിൽ മുങ്ങിക്കുളിക്കുന്നതു് വാരുണവും, ശൌചാചമനാദികൾ കഴിഞ്ഞു് അഘമർഷണമന്ത്രം ചൊല്ലി ശിരസ്സിലും ശരീരത്തിലും ജലം പ്രോക്ഷണംചെയ്യുന്നതു ബ്രാഹ്മവും ചാണകപ്പൊടി ഏല്ക്കുന്നതു് വായവ്യവും മഴഏററു് കുളിക്കുന്നതു ദിവ്യവും ആയ സ്നാനമാകുന്നു. ഇതിൽ കേരളീയരായ നമുക്കു് അത്യന്തം വിഹിതമായിട്ടുള്ളതു് ജലത്തിൽ ഇറങ്ങിമുങ്ങിക്കുളിക്കുന്നതായ വരുണ സ്നാനംതന്നെയാണു്.

മേൽ പ്രസ്താവിച്ചവിധമുള്ള സ്നാനം പ്രഭാതകാലത്തിൽ അഥവാ സൂര്യോദയത്തിനു് ശേഷമുള്ള രണ്ടുനാഴികയ്ക്കകം നടത്തിയാൽ അതു പത്തു വിധത്തിലുള്ള ഗുണത്തെ പ്രദാനം ചെയ്യുന്നതായിരിക്കുമെന്നാണാർഷമതം

"ഗുണാദശസ്നാനജുഷഃ പ്രഭാതെ
രൂപഞ്ചപുഷ്ടിശ്ച ബലഞ്ചതേജഃ
ആരോഗ്യമായുശ്ചമനഃ പ്രസാദോ
ദുഃഖ പ്രഘാതശ്ചതപശ്ചമേധാ"
—ദക്ഷസ്മൃതി—

സൌന്ദര്യ്യം, ശരീരപുഷ്ടി, ബലം, തേജസ്സ്, ആരോഗ്യം, ആയുസ്സ്, മനപ്രസാദം, തപസ്സ്, ദുഃഖനിവൃത്തി മേധാശക്തി തുടങ്ങിയവയ്ക്കു് അനുകൂലമായിട്ടുള്ളതാണു് പ്രഭാതസ്നാനം. വിശിഷ്യാ ശരീരത്തിനു പുറമേയുള്ള ചെളി, വിയർപ്പു് മുതലായവയേയും അകമേയുള്ള ദാഹം, പുകച്ചിൽ തുടങ്ങിയവയേയും പൊതുവേയുള്ള ക്ഷീണം, തളർച്ച, മന്ദത എന്നിവയേയും പരിഹരിക്കുന്നതിനു് സ്നാനം ഉപകരിക്കുമല്ലോ. ശരീരശുദ്ധിക്കും മനസ്സിൻെറ ഏകാഗ്രതയ്ക്കും സഹായകമായിട്ടുള്ളതാണു് പ്രാതസ്നാനം.

"അജ്ഞാനാദ്യദിവാ മോഹാ-
ദ്രാത്രൌയദ്ദുരിതം കൃതം
പ്രാതസ്നാനേന തത്സർവ്വം
ശോധയന്തുമ നീഷിണഃ"
—വിഷ്ണുസ്മൃതി—

അജ്ഞാനം കൊണ്ടോ മോഹം നിമിത്തമോ യാതൊരു ദുരിതമാണോ രാത്രിയിൽ ചെയ്യപ്പെട്ടിട്ടുള്ളതു് അതിനെയെല്ലാം പ്രഭാതസ്നാനംകൊണ്ടു് പരിഹരിക്കാവുന്നതാണു്. വിശിഷ്യ ക്ഷേത്ര ദർശനത്തിനും സത്സംഗത്തിനും മുമ്പു് വിധിപൂർവ്വകമായ സ്നാനം അത്യാവശ്യം തന്നെയാകുന്നു.

സ്നാനാനന്തരം വേണ്ടുവണ്ണം ഭസ്മം തൊടണം. ഇടത്തുകയ്യിൽ വേണ്ടുവോളം ഭസ്മമെടുത്തു ജപിച്ചു് ജലം തളിച്ചു് ഭംഗിയായി കുഴച്ചു് ശ്രീ പരമേശ്വരനെ ധ്യാ

നിച്ചുകൊണ്ടു് മുഖ്യമായി 8 സ്ഥാനങ്ങളിൽ ഭസ്മം ധരിക്കേണ്ടതാണു്.

"ലലാടം മസ്തകം ബാഹൂ
ഹൃദയം കണ്ഠ ഏവയ
പൃഷ്ടം ജാനുയ നാഭിർശ്ചേ-
ത്യഷ്ട സ്ഥാനാനി ഭസ്മനഃ"

—ജാബാലോപനിഷത്തു്—

ശിരസ്സു്, ലലാടം, വക്ഷസ്സു്, ബാഹുക്കൾ, കണ്ഠം, പൃഷ്ടം, ജാനു, നാഭി എന്നീ എട്ടു സ്ഥാനങ്ങളിലാണു് ഭസ്മം ധരിക്കേണ്ടതു്. പിന്നീടു് ശ്രീകോവിലിനടുത്തെത്തി ദേവീവിഗ്രഹം കൺകുളിർക്കെക്കണ്ടു് അതിനെ ഹൃദയത്തിൽ ഉറപ്പിക്കണം. അനന്തരം താനും ദേവിയും പ്രപഞ്ചത്തിൽ നാമരൂപത്തിൽ അറിയപ്പെടുന്ന വസ്തുക്കളും ഒന്നാണെന്നു ഭാവന ചെയ്തുകൊണ്ടു മനസ്സിനെ അടക്കി ഉറച്ചു് സ്ഥിതിചെയ്യേണ്ടതാണു്. സാധനയെപ്പററി ശ്രീമദ് ഭഗവദ്ഗീതയിലെ രണ്ടു ശ്ലോകങ്ങൾ ഇവിടെ ശ്രദ്ധേയങ്ങളാകുന്നു

"യതോയതോ നിശ്ചരതി
മനശ്ചഞ്ചല മസ്ഥിരം
തതസ്തതോ നിയമ്യൈത-
ദാത്മന്യേവ വശം നയേത്"

—ഗീത 6-26—

ചഞ്ചലവും അസ്ഥിരവുമായ മനസ്സ് ഏതേതുവിഷയങ്ങളിൽ പോകുന്നുവോ അതാതു വിഷയങ്ങളിൽ നിന്നതിനെ നിവർത്തിച്ച് ആത്മാവിൽ ഉറപ്പിക്കണം.

"ശനൈശ്ശനൈരുപരമേത്
ബുദ്ധ്യാധൃതി ഗൃഹീതയാ
ആത്മസംസ്ഥം മനഃകൃത്വാ
ന കിഞ്ചിദപി ചിന്തയേത്"
—ഗീത 6-25—

ധൃതിയോടുകൂടിയ ബുദ്ധിയുടെ സഹായത്തോടെ വിഷയങ്ങളിൽ പ്രവേശിച്ചിട്ടുള്ള മനസ്സിനെ പതുക്കെ പതുക്കെ അതിൽനിന്നു പ്രത്യാഹരിച്ച് ആത്മാവിൽ സ്ഥാപിച്ച ശേഷം മററു യാതൊരു വിചാരവും കൂടാതെ ഉറച്ചിരിക്കണം എന്നാണ് ഭഗവാൻ അർജ്ജുനനു് ഉപദേശിച്ചിട്ടുള്ളതു്.

അതായതു്, സഗുണോപാസനം മുതൽ അഖണ്ഡമായ ആത്മാനുസന്ധാനം വരെ പരിശീലിക്കുന്നതിനു വിഹിതമായ സ്ഥാനമാണ് ക്ഷേത്രം. ദുഃഖവും ദുരിതവും നിറഞ്ഞ മനുഷ്യജീവിതത്തിൽ തെല്ലൊരാശ്വാസത്തിനു് സഹായിക്കുന്ന ഒരേ ഒരു സ്ഥാപനം ക്ഷേത്രമൊന്നു തന്നെയാണ്. അതിനാൽ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പ്രത്യാഹരിച്ചു കൊണ്ടും മനസ്സിനേയും ബുദ്ധിയേയും ഏകാഗ്രമാക്കിക്കൊണ്ടും നാമജപം, രൂപധ്യാനം, കീർത്തനാലാപം തുടങ്ങിയ അഭ്യാസ വിശേഷങ്ങളാൽ ഈശ്വരഭജനം വിധിപ്രകാരം ചെയ്യേണ്ടതാകുന്നു

"The Goal is manifest this divine with in by controlling nature external and internal. Do this either by work or workship or psychic control or philosophy by one or more or all of these and be free."

ജീവിതലക്ഷ്യം അന്തഃസത്തയുടെ സാക്ഷാത്ക്കാരമാണെന്നും അതിനു വിഹിതമായ മാർഗ്ഗങ്ങൾ കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയാണെന്നും അതിൽ ഒന്നുകൊണ്ടോ ഒന്നിൽക്കൂടുതൽ കൊണ്ടോ എല്ലാം കൊണ്ടോ സ്വസ്വരൂപദർശനം സാധിച്ച് സർവ്വതന്ത്രസ്വതന്ത്രനായിത്തീരണമെന്നുമാണ് ആർഷവിധി.

ക്ഷേത്രവും പരിസരവും ഏതു ദുഷ്ടമനസ്സിനേയും ശുദ്ധമനസ്സാക്കിത്തീർക്കുവാൻ പര്യാപ്തമാണ്. അതാ ക്ഷേത്രത്തിൻെറ തൊട്ടു മുൻവശംമുതൽ അങ്ങകലെവരെ വിസ്താരമേറിയ പച്ചപ്പട്ടുവിരിച്ച നെൽപ്പാടങ്ങൾ കാണപ്പെടുന്നു. ക്ഷേത്രത്തിനു തൊട്ടടുത്തു തന്നെയായി ശ്രീ രാമാനന്ദ മഹത് ഗുരുദേവൻെറ സമാധിപീഠവും അതിനു മുകളിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ ഛായാവിഗ്രഹപ്രതിഷ്ഠയും ശ്രീമദ് നിർമ്മലാനന്ദ സ്വാമികളുടെ സമാധിമന്ദിരം ക്ഷേത്രത്തിൽനിന്ന് അല്പം മാറി വടക്കുപടിഞ്ഞാറു ഭാഗത്തും കാണാം.

ക്ഷേത്രത്തോടു സമീപിച്ചുതന്നെയാണ് ശ്രീ ഭക്താനന്ദ ഗുരുദേവൻ വിശ്രമിച്ചിരുന്ന ശ്രീ രാമാനന്ദ മഹ

ത്'ഗുരു സ്മാരക മന്ദിരവും ഭോജനശാലയും. അതാ ക്ഷേത്രദർശനം കഴിഞ്ഞു പ്രദിക്ഷിണമായി വരുമ്പോൾത്തന്നെ ആശ്രമത്തിന്റെ വരാന്തയിലുള്ള തല്പത്തിൽ ഗുരുദേവൻ വിശ്രമിക്കുന്നതു കാണാമായിരുന്നു. ഗുരുമന്ദിരത്തിന്റെ വടക്കേ അററത്തെ മുറിയാണ്' കാര്യാലയം ശ്രീ ഭാഗ്യാനന്ദ സ്വാമികൾ ദീർഘകാലം ഇവിടെ വിശ്രമിക്കുകയും ആശ്രമം കാര്യങ്ങൾ ഭംഗിയായി നടത്തിപ്പോരികയും ചെയ്തിരുന്നു ഗുരുമന്ദിരത്തിന്റെ തെക്കെ അററത്തുള്ള മുറിയിൽ ഗുരുദേവൻ രാത്രികാലങ്ങളിൽ വിശ്രമിക്കുകയും പകൽ സമയം വരാന്തയിൽ തന്നെ കഴിച്ചുകൂട്ടുകയും ആയിരുന്നു പതിവ്'.

ഇരുനിറവും, ഒത്ത ശരീരവും, നീണ്ട ശ്'മശ്രുവും, ജടയും, തലയിലൊരു കെട്ടും, ഗാംഭീര്യവും കാരുണ്യവും കവിഞ്ഞൊഴുകുന്ന നയനങ്ങളും, ആരെയും ഹഠാദാകർഷിക്കുന്ന പുഞ്ചിരിയും, സാരവത്തും അത്ഥവത്തുമായിട്ടുള്ള ചെറിയചെറിയ വാക്യങ്ങളുടെ പ്രവാഹവും കൂടിച്ചേർന്ന് ഒരു വ്യക്തിവിശേഷമായിരുന്നു ശ്രീ ഭക്താനന്ദ ഗുരുദേവൻ.

ഗുരുവും ഗുരുതത്വവും ഉള്ള മതമാണ്' ഭാരതത്തിലെ ഹിന്ദുമതം. നമ്മുടെ മതത്തിന്റെ പാരമ്പര്യം മഹത്തരമാണ്'. ഈ പാരമ്പര്യമനുസരിച്ചുള്ള ഒരു ഗുരുവിന്റെ അനുഗ്രഹം കൂടാതെ ആത്മബോധമുണ്ടാകുകയില്ല.

"തദ്വിജ്ഞാനാർത്ഥം ഗുരുമേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം" ശ്രോത്രിയനും (ശ്രുതി അഥവാ വേദം പഠിച്ച വ്യക്തിയും) ബ്രഹ്മനിഷ്ഠനും (സാക്ഷാത്ക്കാരം സിദ്ധിച്ച മഹാത്മാവും) ആയ ഗുരുവിനെത്തന്നെ സമിത്ത് മുതലായ ഉപഹാരദ്രവ്യങ്ങളോടുകൂടി ആത്മജ്ഞാനം സമ്പാദിക്കുന്നതിനു് അഭിഗമിക്കണമെന്നാണു് വിധിച്ചിട്ടുള്ളതു്. ത്യാഗൈകമൂർത്തികളായിരുന്ന ഭാരതീയാചാര്യന്മാർ വിജ്ഞാനഭണ്ഡാഗാരങ്ങൾ തന്നെയായിരുന്നു. അവരുടെ അനുഗ്രഹാശിസ്സുകളും ഉപദേശങ്ങളും മാത്രമാണു് സംസാരസാഗരത്തെ തരണം ചെയ്യാനുള്ള ഏകാവലംബം. ഒരു നോട്ടംകൊണ്ടോ ഒരു വാക്കുകൊണ്ടോ ഒരു സ്പർശം കൊണ്ടോ ഒരുവനെ വിജ്ഞനാക്കിത്തീർക്കുന്നതിനു് നമ്മുടെ ആചാര്യന്മാർക്കു് കഴിയുന്നു. അവരെ സമാശ്രയിക്കാതെ നമുക്കു് അന്യഗതിയില്ലെന്നുള്ളതാണു് വാസ്തവം. സമസ്തശാസ്ത്രവിചാരദക്ഷനായ ശ്രീനാരദൻ സനത്കുമാരനോടു പറയുന്നതു നോക്കുക:–

"ഋഗ്വേദം ഭഗവോ ƒ ധ്യേമി
യജുർവേദം സാമവേദ മഥർവ്വണം
ചതുർത്ഥ മിതിഹാസപുരാണം പഞ്ചമം
വേദാനാം വേദം, പിത്ര്യം, രാശിം,
ദൈവം, നിധിം, വാകോവാക്യമേ
കായനം ദേവവിദ്യാം, ഭൂതവിദ്യാം
ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം സർപ്പദേവ
ജനവിദ്യാ മേതദ് ഭഗവോ ƒ ധ്യേമി

സോഹം ഭഗവോ മന്ത്രവിദേവാസ്മി
നാത്മവിത്ശ്രുതം ഹ്യേവമേ ഭഗവ
ദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി
സോഹം ഭഗവഃ ശോചാമി തം മാ
ഭഗവാൻ ശോകസ്യപാരം താരയത്വിതി"
—ഛാന്ദോഗ്യോപനിഷത്ത്- 7. 1. 1.

"ഭഗവാൻ! ഋഗ്വേദം യജുർവേദം സാമവേദം നാലാമത്തേതായ അഥർവ്വണവേദം, ഇതിഹാസ പുരാണങ്ങൾ, അഞ്ചാമത്തെ വേദമെന്നു പ്രസിദ്ധമായ ഭാരതം, വേദങ്ങളുടെവേദമായ വ്യാകരണം, ശ്രാദ്ധകല്പം, ഗണിതശാസ്ത്രം, പ്രശ്നവിദ്യ, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, ദേവവിദ്യ, ഭൂതവിദ്യ, ധനുർവേദം, ജ്യോതിഷവിദ്യ, സർപ്പവിദ്യ, ദേവജനവിദ്യ, എന്നിവയെല്ലാം ഞാൻ പഠിച്ചിട്ടുണ്ട്. അല്ലയോ ഭഗവാനെ! ഞാൻ മന്ത്രവിത്തു മാത്രമേ ആയിത്തീർന്നിട്ടുള്ളു; ഞാൻ ആത്മാവിനെ അറിയുന്നില്ല ആത്മാവിനെ അറിയുന്നവൻ ദുഃഖത്തെ തരണം ചെയ്യുന്നു എന്നു അങ്ങയെപ്പോലെയുള്ളവരിൽ നിന്നു ഞാൻ കേട്ടിട്ടുണ്ട്. ഹെ ഭഗവാൻ! ഞാനിതാ ദുഃഖിക്കുകയാണു; എന്നെ ഈ ദുഃഖത്തിൻെറ മറുകര എത്തിക്കേണമേ "എന്നിങ്ങനെയുള്ള വരികളിൽ നിന്നു ഗുരുവിൻെറ നിലയും വിലയും ഒന്നുപോലെ വ്യക്തമാകുന്നുണ്ടല്ലോ.

"പരിപക്വ മലായേ താന്തസാദന ഹേതു ശക്തി പാതേന യോജയതിപരെ തത്തെ്വസദീക്ഷ യാചാര്യ

മൂത്തിസ്ഥ" ഗുരുവിലുള്ളതായ ശക്തിയെ ശിഷ്യനിലേക്ക സംക്രമിപ്പിച്ചുകൊണ്ടു ശിഷ്യന്റെ പാകമായ മാലിന്യങ്ങളെ നശിപ്പിച്ച് ശിഷ്യന്റെ സത്തയെ വിരാട്ട് സത്തയിൽ സദീക്ഷയാ യോജിപ്പിക്കുന്ന വ്യക്തിയാണ് ആചാര്യൻ എന്ന ആഗമ വചനവും ഇവിടെ പ്രത്യേകം ശ്രദ്ധേയമാകുന്നു.

ഭാരതത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും അനേകം ആത്തന്മാരും ജിജ്ഞാസുക്കളും പണ്ഡിതന്മാരും ജാതിമതാദി ഭേദങ്ങൾ കൂടാതെ ഗുരുദേവന്റെ പാദപത്മങ്ങൾക്കരികിലിരുന്നുകൊണ്ടു ശ്രദ്ധാഭക്തി പുരസ്സരം ജീവിതത്തെ അപഗ്രഥിച്ചു പഠിക്കുന്നതു് ഈ സാധു പലപ്പോഴും കണ്ടിട്ടുണ്ടു്. ഗുരുദേവൻ സ്ഥൂല ദേഹത്തോടു കൂടി ഇരുന്നിരുന്ന കാലത്തോളം അനേകം ജനങ്ങൾ ദിവസവും ആശ്രമത്തിലെത്തി ദർശനം നടത്തി വന്നിരുന്നു കർമ്മധീരനും ഭക്തോത്തമനും വേദാന്ത കേസരിയും ആയിരുന്ന ഗുരുദേവന്റെ വാക്കുകൾ ആക്കും തൃപ്തിയും കൃതാൎത്ഥതയും നൽകിയിരുന്നു വെന്നുള്ളതിൽ സംശയമില്ല. നല്ല ഒരു വിഭാഗം ക്രിസ്തീയ സഹോദരന്മാർ ഗുരുദേവന്റെ ആജ്ഞയെ ശിരസാവഹിക്കുവാൻ സദാ സന്നദ്ധരായിരുന്നു; പലരും ആശ്രമത്തിന്റെ അഭ്യുദയകാംക്ഷികളും ആയിരുന്നു എന്നുള്ളതു് പ്രത്യേകം ഇവിടെ പ്രസ്താവയോഗ്യമാകുന്നു. വിശിഷ്യ അനവധി അമ്മമാരും സഹോദരിമാരും വിദ്യാൎത്ഥികളും ബാലന്മാരും ബാലികമാരും അന്നു് ഗുരുദേവനെ കാണുവാനും പ്രസാദം വാങ്ങുവാനും ആശ്രമത്തിൽ വരാറുണ്ടായിരുന്നു.

ഗുരുദേവന്റെ വിശ്വപ്രേമം സീമാതീതമായിരുന്നു. അതു് മനുഷ്യരുടെ മണ്ഡലവും കടന്നു് പക്ഷിമൃഗാദികളിലേക്കും വൃക്ഷലതാദികളിലേക്കും വ്യാപിച്ചിരുന്നു. ഗുരുദേവൻ കാരുണ്യനിധിയും സകലജനസുസമ്മതനും കലാകോവിദനും അക്ഷയപാത്രവും ഔദാര്യനിധിയുമായിട്ടാണു് പ്രശോഭിച്ചിരുന്നതു്. ഇതിനെല്ലാം ആയിരമായിരം ഉദാഹരണങ്ങൾ എടുത്തു പറയുവ നുണ്ടു്.

കേവലം ദുഷ്ടന്മാരേയും അക്രമികളേയും ഒരുനോട്ടം മാത്രംകൊണ്ടു് നേർവഴിയെ ഗുരുദേവൻ തിരിച്ചുവിട്ടിട്ടുണ്ടു്. വന്യമൃഗങ്ങളേപ്പോലും സ്തംഭിപ്പിക്കുന്നതിനു പര്യാപ്തമായ ദിവ്യശക്തി ഗുരുദേവനുണ്ടായിരുന്നു. അതു പലപ്പോഴും പ്രായോഗികമാക്കിക്കാണിക്കുകയും ചെയ്തിട്ടുണ്ടു്. ഇതിലെല്ലാം ഉപരിയായിട്ടുള്ളതു് ആ വചോമൃതം തന്നെയാണു്, അതു് മൃതസഞ്ജീവിനി തന്നെയാകുന്നു.

"തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തിതേ ജ്ഞാനം
ജ്ഞാനിനസ്തത്വ ദർശിനഃ"
—ഗീത 4-34—

നമസ്ക്കാരം കൊണ്ടും സേവകൊണ്ടും വഴിപ്രകാരമുള്ള ചോദ്യം കൊണ്ടും തത്വദർശികളായ ജ്ഞാനി

കം നിനക്ക് 'അറിവ്' ഉപദേശിച്ചുതരും എന്നുള്ള ഭഗവദ്വചനം ഇവിടെ പ്രത്യേകം ശ്രദ്ധേയമാകുന്നു. ശ്രീ ഭക്താനന്ദഗുരുദേവന്റെ ദർശനം സിദ്ധിച്ചവരും വാക്യാമൃതം ശ്രവിച്ചിട്ടുള്ളവരും മഹാ ഭാഗ്യശാലികളാണെന്നു മാത്രമേ ഇവിടെ സംഗ്രഹമായി പറയേണ്ടതുള്ളൂ.

ഏതാണ്ട് പത്തുമുപ്പത്ത് ഏക്കർ സ്ഥലമുള്ള പാലക്കോട്ട പരമഭട്ടാര ഗുരുകലാശ്രമത്തിൽ ഏകാന്തമായ തപസ്സിനു പററിയ അനേകം കെട്ടിടങ്ങളുമുണ്ട്. ആദ്ധ്യാത്മികമായ സാധനയ്ക്കും വിചാരത്തിനും ഇത്ര പററിയ സങ്കേതം വേറെ കണ്ടിട്ടില്ലെന്നുപറയാം. ഗുരുദേവന്റെ അനുഗ്രഹം സിദ്ധിച്ചിട്ടുള്ള സന്യാസിമാരും വിരക്തന്മാരും ഗൃഹസ്ഥന്മാരും ഇവിടെയുണ്ട്. ഈ പുണ്യതീർത്ഥത്തിൽ ചെല്ലുവാനും ഗുരുസ്മരണപൂർവ്വകം ആദ്ധ്യാത്മികസാധന ചെയ്യുവാനും ഈ സത്തുക്കളുമായിടപെടുവാനും ഭഗവാനനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# മെസ്മരിസം യോഗത്തിന് കീഴടങ്ങുന്നു

(ഒരു ദൃക്സാക്ഷി)

കായംകുളത്തുകാരനായ ശ്രീ പരമേശ്വരൻപിള്ള ഭക്തൻ കൊച്ചിയിൽ വ്യാപാര ദല്ലാളായി മുതലിയാരു

ഭാഗത്തു് താമസിക്കുന്ന കാലം. അദ്ദേഹത്തിന്റെ മൂത്ത പുത്രിയുടെ വിവാഹം അവിടെവച്ചു നടത്തി.

ആഘോഷപൂർവ്വം നടത്തപ്പെട്ട ആ ചടങ്ങിൽ വച്ചു് വധൂവരന്മാരെ ആശീർവദിക്കുന്നതിനുവേണ്ടി, പരമേശ്വരൻപിള്ള തന്റെ ഗുരുനാഥനായ ശ്രീ ഭക്താനന്ദ സ്വാമികളേയും ക്ഷണിച്ചുവരുത്തിയിട്ടുണ്ടായിരുന്നു.

വിവാഹം കഴിഞ്ഞു് സദ്യക്കു മുൻപായി, സ്വാമികൾ ശിഷ്യഗണങ്ങളുമൊത്തു് വിശ്രമിക്കുമ്പോൾ ആനാട്ടുകാരനായ ഒരു വക്കീൽ സ്വാമികളുടെ അടുക്കൽ ചെന്നു് ഇരിപ്പുറപ്പിച്ചു. അദ്ദേഹം ഒരു മെസ്മറിസ വിദഗ്ധനായിരുന്നു. കാഷായ വേഷധാരികളായ സന്യാസിമാരെ തന്റെ മെസ്മരിസംകൊണ്ടു് അടിമപ്പെടുത്തി ഇളിഭ്യനാക്കി അധിക്ഷേപിച്ചുവിടുന്ന സമ്പ്രദായം അദ്ദേഹം ഒരു വിനോദമായി ആചരിച്ചുവന്നു. ഈ വിനോദം ഭക്താനന്ദസ്വാമികളുടെ അടുക്കലും പ്രയോഗിക്കാൻ വക്കീൽ സാർ നിശ്ചയിച്ചു.

ഹേ! സ്വാമി! എന്റെ നേരെ നോക്കൂ എന്നു് പല പ്രാവശ്യവും വക്കീൽസാർ ശാഠിച്ചു. സ്വാമികളാകട്ടെ, മന്ദഹസിച്ചുകൊണ്ടു്, കീഴ്പോട്ടു നോക്കിയിരുന്നു നേരംപോക്കു പറഞ്ഞു കഴിച്ചതേയുള്ളു. ഒടുവിൽ വക്കീൽ കുറച്ചുകൂടി അടുത്തു് ഇരുന്നുകൊണ്ടു് "ഞാൻ ഇതുപോലെയെത്രയോ കള്ളവേഷക്കാരുടെ കാഷായം അഴിച്ചു വയ്പിച്ചു് വിട്ടിട്ടുള്ളവനാണെന്നറിയാമോ? ഇന്നു് വരച്ചവരയിൽ ഇരുത്തി ഇതെല്ലാം അഴിച്ചു വ

യ്പിച്ചിട്ടേ വിടുകയുള്ളൂ എന്നുച്ചത്തിൽ പറഞ്ഞുകൊണ്ടു് സ്വാമികളുടെ തലക്കു പിടിച്ചു് ഉയൎത്തുവാൻ ഭാവിച്ചപ്പോൾ സ്വാമികൾ തല ഉയൎത്തി വക്കീലിന്റെ മുഖത്തേക്കുതന്നെ ദൃഷ്ടിയുറപ്പിച്ചു് ഒന്നു നോക്കി. അല്പനിമിഷങ്ങൾക്കകം മാസ്മരവിദ്യക്കാരനായ വക്കീൽ ബോധരഹിതനായി നിലംപതിച്ചു തൽസമയം തന്നെ ആ വീട്ടിൽ ആഗതയായിരുന്ന വക്കീലിന്റെ ഭാൎയ്യ അന്തഃപ്പുരത്തിൽ ബോധംകെട്ടു നിലത്തുവീണു് അപസ്മാരഗോഷ്ടികൾ കാണിച്ചുതുടങ്ങി.

കാണികളെല്ലാം പരിഭ്രമിച്ചു. ഉടനേ അവിടെ ഉണ്ടായിരുന്ന അവരുടെ ബന്ധുക്കൾ അവരെ രക്ഷിക്കുവാൻ സ്വാമികളെ ശരണം പ്രാപിച്ചപേക്ഷിച്ചുതുടങ്ങി സ്വാമികൾ അവരോടു് ഇപ്രകാരം പറഞ്ഞു:-

"ഈ സാധു ഒന്നുമറിവില്ലാത്ത ഒരു പാമരനാണു്. തൻവിന തന്നെച്ചുടും. അവരവർ ചെയ്ത പാപത്തിന്റെ ശക്തി അവരവരെത്തന്നെ വിഷമിപ്പിക്കുന്നു. പാപപരിഹാരത്തിനായിനിങ്ങൾ ദേവീസന്നിധിയിൽ ഭക്തിയോടുകൂടി ഭജിച്ചപേക്ഷിക്കുക" അവിടെ കതിർമണ്ഡപത്തിനു സമീപം അലങ്കരിച്ചു വച്ചിരുന്ന ദേവീവിഗ്രഹത്തിലേക്കു് ചൂണ്ടിക്കാണിച്ചുകൊണ്ടാണു് സ്വാമികൾ ഇത്രയും പറഞ്ഞതു്

എല്ലാവരും തൊഴുകൈയോടെ അവിടെ നിന്നു് പ്രാൎത്ഥിച്ചു തുടങ്ങി. ഏകദേശം അരമണിക്കൂറിനകം വക്കീലും ഭാൎയ്യയും സ്വസ്ഥിതിയെ പ്രാപിച്ചു.

എഴുന്നേററ ഉടൻതന്നെ വക്കീൽസാർ കരഞ്ഞു കൊണ്ടു് സ്വാമികളുടെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു് പരസ്യമായി ക്ഷമായാചനം ചെയ്തു. പിന്നീടു് അദ്ദേഹം സ്വാമികളുടെ ഒരു ഭക്തനായി തന്നെ കഴിഞ്ഞിരുന്നു എന്നാണറിവു്.



# ചാത്തനെ യാത്ര അയച്ചു.

(ഒരു ദൃക്സാക്ഷി)

ശ്രീ ഭക്താനന്ദസ്വാമി തിരുവടികൾ പറവൂർ നന്ത്യാട്ടുകുന്നത്തു് കണിയാരിക്കൽ ഭവനത്തിൽ പലപ്പോഴുംവന്നു് വിശ്രമിക്കാറുണ്ടായിരുന്നു അദ്ദേഹം 1101-ാം മാണ്ടു് മിഥുനമാസത്തിൽ നന്ത്യാട്ടുകുന്നത്തു് പുതുതായി പണിയിക്കപ്പെട്ട ഭജനമഠത്തിൽ ശ്രീ സുബ്രഹ്മണ്യസ്വാമിയുടെ ശിലാവിഗ്രഹപ്രതിഷ്ഠ നടത്തിയതിനു ശേഷം നാട്ടുകാക്കെല്ലാം സുപരിചിതനായി. പ്രതിഷ്ഠ സംബന്ധിച്ചുണ്ടായ പല അനുഭവങ്ങളും, അദ്ദേഹത്തിനു് ഒരു ഭക്തസമൂഹം തന്നെ പറവൂരുണ്ടാകുന്നതിനു് കാരണമായി. പലഭവനങ്ങളിലും ഭക്തജനങ്ങളോടു കൂടിചെന്നു് പൂജയും ഭജനയും അതിനുശേഷം ആത്മോപദേശ പ്രസംഗങ്ങളും അദ്ദേഹം നടത്തിക്കൊണ്ടിരുന്നു.

1105-ാമാണ്ടാണെന്നാണ് എന്റെ ഓർമ്മ. സ്വാമികൾ ഭജനമഠത്തിൽ വന്ന് വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ദിവസം ഭജനമഠത്തിൽ നിന്നും അല്പം വടക്കുമാറിയുള്ള ഒരു കലീനകുഡുംബത്തിൽപ്പെട്ട ഒരു സ്ത്രീയും ഒരു പുരുഷനും അദ്ദേഹത്തെ വന്ന് കണ്ട അവരുടെ വീട്ടിൽ കുറെ കാലമായിട്ട് തുടർച്ചയായി ചാത്തന്റെ ഉപദ്രവം ഉണ്ടായിക്കൊണ്ടിരിക്കുന്നതിനാലുള്ള വിഷമതകൾ സങ്കടത്തോടെ പറഞ്ഞറിയിച്ചു! കേട്ടുനിന്ന പലരും ഈ വിവരങ്ങൾ അറിഞ്ഞുകൊണ്ടിരുന്നവരാണ്. ആ ഉപദ്രവം മാററികൊടുക്കണമെന്ന് എല്ലാവരും തന്നെ സ്വാമികളോടപേക്ഷിച്ചു. സന്ധ്യകഴിഞ്ഞ് ഒരു ചെറിയ പൂജക്ക് വേണ്ടതെല്ലാം ഒരുക്കിവക്കുന്ന പക്ഷം ചാത്തനെ അവിടെനിന്നും ഒഴിച്ചുകൊടുക്കാമെന്ന് പറഞ്ഞു അവരെ ആശ്വസിപ്പിച്ചയച്ചു.

പ്രസിദ്ധപ്പെട്ട പല മന്ത്രവാദികളേയും വരുത്തി, ധാരാളം പണം ചിലവാക്കിയിട്ടും യാതൊരു ഫലവുമില്ലാതെ നിരാശരായി കഴിഞ്ഞുകൂടുകയായിരുന്നു അവർ അന്നു തന്നെ സന്ധ്യകഴിഞ്ഞ് സ്വാമികളും കൂട്ടത്തിലുണ്ടായിരുന്ന പൂജക്കാരൻ കൃഷ്ണൻ കർത്താവും വളരെ കുറച്ചുമാത്രം ഭക്തജനങ്ങളാൽ അനുഗതരായി ആ വീട്ടിലെത്തി, അയൽപക്കത്തു നിന്നുംമററും പലരും വിവരമറിഞ്ഞു് അവിടെ കൂടിയിട്ടുണ്ടായിരുന്നു.

ആ വീട്ട് റോഡിൽ നിന്നും അല്പം ഉള്ളിലായി

രുന്ന റോഡരികിൽ ഒരു പടിപ്പുരയും കണ്ടു. പടിപ്പുരകടന്നു് വീട്ടിലെത്തിയപ്പോൾ കൊഴുത്തു തടിച്ച ഒരു പട്ടിയേയും ആ മുററത്തു് കാണാൻ സാധിച്ചു. സ്വാമികൾ കൃഷ്ണൻകർത്താവിനു് നൽകിയ നിർദ്ദേശമനുസരിച്ചു് അറവാതുക്കൽ വിളക്കുവച്ചു് പൂജതുടങ്ങി. പൂജക്കു് അഭിമുഖമായി അല്പം ഇടത്തോട്ടുമാറി സ്വാമികൾ ധ്യാനനിഷ്ഠയിൽ ഇരിക്കുകയും ചെയ്തു.

സുപ്രസിദ്ധ കർമ്മിയായിരുന്ന കൃഷ്ണൻ കർത്താവു് ചാത്തനെ ആവാഹിക്കാൻ തുടങ്ങി. രണ്ടു പ്രാവശ്യം ആവാഹിച്ചിട്ടും ചാത്തനെ കിട്ടിയെന്ന വിശ്വാസം ഭാവനയിൽ കണ്ടില്ല. അപ്പോഴേക്കും പത്മാസനത്തിലിരുന്നിരുന്ന സ്വാമികളുടെ മുഖത്തു് ഒരു രൌദ്രഭാവം കാണപ്പെട്ടു. കൃഷ്ണൻകർത്താവു് വീണ്ടും ആവാഹനമുദ്ര കാണിച്ചു തുടങ്ങി.

മുററത്തുനിന്നിരുന്ന പട്ടി ഒരു ഭയങ്കരശബ്ദം പുറപ്പെടുവിച്ചു കൊണ്ടു് ഓടുന്നതു കണ്ടു അടച്ചിട്ടിരുന്ന പടിപ്പുര പട്ടിതള്ളിത്തുറന്നു് റോഡിലിറങ്ങി നിലത്തു വീണു. പലരുടെ ശ്രദ്ധ അങ്ങോട്ടു കൂടി തിരിഞ്ഞു. പട്ടിയുടെ വായിൽനിന്നും നുരയും പതയും ചോരയും ഒഴുകി കാലും തലയും നിലത്തടിച്ചു്, പെട്ടന്നുതന്നെ ചത്തു. പട്ടിയുടെ ശബ്ദങ്ങൾക്കിടയിൽ സ്വാമികൾ ധ്യാനത്തിൽ നിന്നുണർന്നു. അദ്ദേഹത്തിൻെറ കൈത്തണ്ടിൽ ചോര പൊടിഞ്ഞിരുന്നതു് അവിടെ കൂടിയിരുന്നവരെല്ലാം നല്ലതു പോലെ കണ്ടു അദ്ദേഹം അമ്മ

യുടെ വാഠം ധ്യാനിച്ചിരുന്നു. കൃഷ്ണൻ കർത്താവു് പൂജാകർമ്മങ്ങഠം സമർപ്പിച്ചു.

അതോടുകൂടി ആ വീട്ടിലെ ചാത്തൻെറ ഉപദ്രവം എന്നന്നേക്കുമായി മാറി. ഇപ്പോഴും അയൽപക്കത്തുള്ള ചിലർ അന്നത്തെ അനുഭവങ്ങഠം രോമാഞ്ചത്തോടെ പറഞ്ഞു കേഠംക്കാറുണ്ടു്. ഒരു ദേവീഭക്തനായിരുന്ന അദ്ദേഹത്തെ അമ്മ എന്നു തന്നെയാണു് പല ഭക്തജനങ്ങളും സംബോധനചെയ്തിരുന്നതു്.



# തിരുവെഴുത്തുകഠം.

പാലക്കോട്ടാശ്രമത്തിൽ വിശ്രമിക്കുമ്പോഠം ഒരു ഭക്തനു് എഴുതിയ കത്തിൽനിന്നും.

ഓം

പരമഭട്ടാരക ശ്രീ രാമാനന്ദ സ്വരൂപായ

പരബ്രഹ്മണെ നമഃ

പാലക്കോട്ടാശ്രമം

3-1-1118.

സ്വന്താത്മാവിൽ അഭേദകററം സമർപ്പിക്കുന്നതിൽ വിരോധമുദിപ്പിയ്ക്കരുതെന്നു വിനീതമായി അപേക്ഷിക്കുന്നു. പരിപൂർണ്ണ ഭാഗ്യത്തിൻെറ വിളനിലങ്ങ

ളായ മോക്ഷവിഗ്രഹങ്ങളുടെ അക്ഷയമോക്ഷ ക്ഷയാത്മശത്രുകലാക്കാന്തക്കരണമാണെന്നുള്ളതു് തെളിച്ചു ബോധത്തിരിച്ചറിത്തിരിയാൽ മറിച്ചുറപ്പിക്കണേ! അഭേദാത്മാക്കളിൽ വിരോധഭാവമുറപ്പിച്ചിട്ടു് സ്വദേഹാത്മാവിനെ ക്ഷയിപ്പിക്കരുതേ! അതിനാൽ ദുരഹങ്കാരദശേന്ദ്രിയങ്ങളേയും സൽഗുരൂപദേശക്കച്ചക്കയറില്ലാത്ത മദയാന മനസ്സിനേയും ബുദ്ധിവൈഭവ ബലത്താൽ കീഴടക്കി, ചിത്തശുദ്ധി പ്രകാശവസ്തുവായ ചിൽപ്രകാശ നിത്യ വസ്തുവേ നിത്യവും നിമിഷവും സ്മരിക്കണേ! സ്തുതിക്കണേ! പൂജിക്കണേ! ആനന്ദിക്കണേ! ദുഃഖചിന്തത്തേയും, വിരുദ്ധ ബുദ്ധിയേയും, കലക്കത്തെരട്ട മനസ്സിനേയും, തൊട്ടാവാടിമുഖത്തേയും പെട്ടെന്നു് ഉപേക്ഷിച്ചിട്ടു്, നിത്യാനന്ദ രസാമൃതസേവയിൽ തൃപ്തനായി ഭവിക്കണമെന്നു് പ്രത്യേകം, പ്രത്യേകം, പ്രത്യേകം സമർപ്പിച്ചു കൊള്ളുന്നു. എല്ലാം ശാന്തിമയം.

ഓം

ശാന്തി ശാന്തി ശാന്തി



പാലക്കോട്ടാശ്രമം
25-3-122

ഓം

പരമഭട്ടാരക ശ്രീ രാമാനന്ദ സ്വരൂപായ
പരബ്രഹ്മണേ നമഃ

മഹാഭാരത പുണ്യഭൂമിയിൽ മഹത്തേറിയ മന

ഷ്യജന്മം ലഭിച്ചാൽ നിത്യദുഃഖത്തോടെ ആത്മനാശത്തിനായി, കൊലയായുധ ധാരികളായി കതിച്ചു ചാടുന്ന കൊലയാനത്തലവന്മാർക്കും, സ്വാത്ഥസുഖ ധനമാനാദികൾക്കായി മർത്ത്യായുസ്സു ചിലവാക്കിക്കളയുന്ന അല്പപ്രജ്ഞന്മാർക്കും, ഇക്കാലത്തു ലഭിക്കേണ്ട അത്യാവശ്യ മഹാധനം എന്താണ്?

ഉത്തമാചാര്യന്മാരുടെ പരിശുദ്ധ ഹൃദയച്ഛായണയിൽ വിശുദ്ധമനസ്സം ച്ചാൽ, ഉപദേശസാരത്തിൽ ശ്രവണം പതിപ്പിച്ചാൽ നിദിദ്ധ്യാസന മുറയ്ക്കുമെന്നുള്ളതു്, തന്നിൽ താൻതന്നെ പ്രകാശിക്കുമെന്നുള്ളതു്, അഥവാ, അനിത്യപദാത്ഥങ്ങളിൽ വഞ്ചന പഞ്ചേന്ദ്രിയങ്ങൾ, അക്രമമായി പതിപ്പിച്ചാൽ മച്ചിനിരുമ്പാണിയെന്ന വിധം നിത്യദുഃഖ ചലനത്തോടെ ഗതിയറിയാതെ വത്തു—പോകുമെന്നുള്ളതു് ഉത്തമഭക്തന്റെ ചിത്തഭിത്തിയിൽ ഉറപ്പായി ഉറപ്പിക്കണമെന്ന മാത്രം സമർപ്പിച്ചു കൊള്ളുന്നു. സൽഗുരുചിന്തയും ധർമ്മനിഷ്ഠാ ബലവുമുള്ളവർക്ക് ഈ വിരുദ്ധ കലികാലഭയത്തെ ജയിക്കാവുന്നതാണ്. കർത്തവ്യബോധത്തോടുള്ള നിത്യധർമ്മമറിയാത്തവരുടെ സ്വാത്ഥ സുഖധനമാനാദികൾ നിത്യദുഃഖ വളർച്ചക്കുള്ള മുള്ളുമുരുക്കു വൃക്ഷങ്ങളാണെന്നുള്ളതു് മഹത് ഗുരുശിഷ്യാനുഗ്രഹത്തിനു് ഭാഗ്യം സിദ്ധിച്ചിട്ടുള്ള ഉത്തമ കല്പവൃക്ഷതുല്യർ പ്രത്യേകം ധരിക്കണേ!

ഈ ശുദ്ധാശ്രമവാസികൾക്കു് സൽഗുരു കടാക്ഷത്താലും, സജ്ജന സന്തോഷത്താലും, ഉത്തമ ഭക്തരുടെ

ഭിക്ഷദക്ഷിണ സമർപ്പണങ്ങളാലും നിത്യാശ്വാസ ശാന്തി സിദ്ധിക്കുന്നുണ്ടെന്നുള്ളതും സൽഗുരുസാക്ഷിത്വത്തോടെ സമർപ്പിച്ചു കൊള്ളുന്നു.

എന്നു് സൽഗുരു ശിഷ്യൻ



ഓം

പരമഭട്ടാരക ശ്രീ രാമാനന്ദ സ്വരൂപായ
പരബ്രഹ്മണെ നമഃ

പാലക്കോട്ടാശ്രമം
14-4-122.

ഭാഗ്യശിക്ഷ ശിഷ്യാനുഗ്രഹ കട്ടികുട്ടപ്പന്റെ ആത്മാർത്ഥ കത്തുകളും സമർപ്പണ ധനവും ലഭിച്ചു. മറുപടി അയക്കാത്തകുററം അവിടെയല്ല. ഇവിടെയാണു്. നിത്യാശ്വാസ ശാന്തിക്കായി ഇടവിടാതെ വന്നുകൊണ്ടിരിക്കുന്ന ഉത്തമ ബന്ധുക്കളെ ശുശ്രൂഷിക്കുന്നതിലും ആശ്രമ ധർമ്മപണികളിലും സമയം ചിലവാക്കുന്നതിനാൽ മാത്രമാണു്.

ചെങ്ങന്നൂർ മുനിസിഫദ്ദേഹത്തിന്റെ ഭാര്യാമാതാവും, ഭാര്യാ സഹോദരിയും അവരുടെ ഭർത്താവായ കുഞ്ഞുകൃഷ്ണപിള്ളയും, രാമകൃഷ്ണപിള്ളയും, കഴിഞ്ഞമാസം 28ാംനു- വന്നുചേന്നു. ആ പൊന്നമ്മയേയും ദീർഘകാലഭജനത്തിനാക്കിയിട്ടു് അമ്മ തിരിച്ചുപോയി തിരു

വനന്തപുരത്തും മററനേകം ദിക്കുകളിലും ഉള്ള വലിയ ഡാക്കുരന്മാർ പരിശോധം ഉപേക്ഷിച്ച പൊന്നമ്മയുടെ ശരീരം സൽഗുരു ശിഷ്യാനുഗ്രഹത്തോടുള്ള പരാശക്തി പ്രസാദഫലത്താൽ, ഇപ്പോൾ മോക്ഷവിഗ്രഹമായി തെളിഞ്ഞു കണ്ടുതുടങ്ങി.

ആശ്രമമഹാബന്ധുവായ രാമകൃഷ്ണപിള്ള അടുത്ത ദിവസവും വന്നിരുന്നു. അടുത്ത ദിവസംതന്നെ ഗുരുകുല വിദ്യാഭ്യാസക്കളരി പണിതീർക്കുന്നതിനായി മണ്ഡലമഹായോഗം ഇവിടെവച്ചു തന്നെ നടത്തണമെന്നു് പറഞ്ഞു് മാന്യജനങ്ങളെ ക്ഷണിക്കുന്നതിനായിപ്പോയി.

ഈ അക്ഷയ സമ്പത്തിൻെറ അനുഗ്രഹാവകാശിയായ അനുഗ്രഹക്കുട്ടപ്പൻപിള്ള അതിവേഗം വന്നുചേരണമെന്നും പള്ളിക്കൂടം അടച്ചാൽ മറെറങ്ങും താമസിക്കരുതെന്നും പ്രാർത്ഥന.

ആദികാലം മുതൽ ഈ ലോകത്തെ ഭേദാബുദ്ധിയോടുകൂടി ഭേദിക്കുന്ന കാലാകാലൻ കർമ്മമാണെന്നുള്ളതു്, സ്വാർത്ഥ സുഖ ധനമാനാദികൾ ദുഃഖമരണ വർദ്ധനയും, യഥാർത്ഥ ത്യാഗപരോപകാരനിഷ്ഠ മഹാനന്ദപ്രാപ്തിയുമാണെന്നുള്ളതു് ശുദ്ധാന്തഃകരണത്താലും, ജിതേന്ദ്രിയബലത്താലും ഉറപ്പായിഉറപ്പിക്കണമെന്നു് മാത്രം ഇപ്പോൾ സമർപ്പിച്ചു കൊള്ളുന്നു. ഇവിടെ സൽഗുരു

ദേവൻ മുതൽ ഈ വൃദ്ധസാധുവരെയുള്ള എല്ലാവർക്കും നിത്യാനന്ദം തന്നെ.

എന്ന് ശ്രീ രാമാനന്ദ മഹത്ഗുരു പൂജ്യപാദാരവിന്ദ ശിഷ്യൻ.

ഓം

ശാന്തി ശാന്തി ശാന്തി.



118–ാംമാണ്ട് കന്നിമാസം ഏഴാം തീയതി "ശ്രീമാൻ പരമേശ്വരൻ പിള്ള സാർ-നെടിയപാലക്കൽഭവനം-വയലാ, കൂടല്ലൂർ" എന്ന മേൽവിലാസത്തിൽ കിട്ടിയ തിരുവെഴുത്ത്.

ഓം

പരമഭട്ടാരക ശ്രീ രാമാനന്ദ സ്വരൂപായ

പരബ്രഹ്മണെ നമഃ

മൂലമററം

സാക്ഷാൽക്കാരസാദ്ധ്യത്തിനും സൽഗുരു നിഷ്ഠക്കമായി മോക്ഷവിഗ്രഹം പൂണ്ടിട്ടുള്ള അദ്ദേഹത്തിമൂർത്തികൾ പ. കെ. ഒവ. യഥാർത്ഥം ധരിപ്പാൻ.

ഈ വൃദ്ധസാധുവിന്റെ ഇത്തവണത്തെ യാത്രയിൽ അദ്ദേഹപ്രകാശമുദിപ്പിച്ചിരുന്ന പരിഷ്ക്കാര പുത്തൻ കച്ചേരിസമീപങ്ങളിൽ അസ്തമയത്തിനു ശേഷം വടി

മുട്ടിസഞ്ചരിച്ചപ്പോൾ അടിതെററിപ്പോയതിനാലുണ്ടായ
ഹൃദയച്ചൂട് ഈ പരിശുദ്ധാശ്രമത്തിലെത്തിയപ്പോൾ
ദീർഘച്ചുമയും നട്ടെല്ലുവേദനയുമായി തീർന്നതിനാൽ
ഇപ്പോൾ ദുഃഖമററ വസ്തുഭുജിച്ചുവരുന്നു. ശിവരാമന
മാതാവിന്റെ സമീപത്തിലും ശാന്താനന്ദൻ പരിപൂ
പാലക്കോട്ടിച്ചമായതിനാൽ ഐക്യസ്നേഹകാഷായ ഗുരു
ഭക്തരുടെ കൂട്ടത്തിൽ സൌഖ്യം ഭുജിച്ചാനന്ദിക്കുന്നു. അ
തിനാൽ ഈ വൃദ്ധസാധുവിന് മേലാൽ സദ്ഗുരുവിൻ
ശാശ്വതസ്മരണയും മഹാഭാഗ്യശാലികളായ നിങ്ങൾ
മുതലായ അന്യോന്യം യഥാർത്ഥ ഗുരുനിഷ്ഠരാൽ അല്പം സ്മര
ണ ബന്ധവുമില്ലാതെ ആശ്രമങ്ങളിൽ കൂടിയും അല്പം
സ്നേഹമുദിക്കാനില്ലെന്നുള്ള സത്യം സത്യമായി ധരിക്ക
ണേ!

ഈ വൃദ്ധരോഗിയുടെ അവിടത്തെ അവസാന കട
നിവാരണത്തിനായി മഹാനവമിക്കു 15 ദിവസം മുമ്പു
നിങ്ങൾ മൂന്നുപേരും അല്ലെങ്കിൽ രണ്ടുപേരു്, പരമേ
ശ്വരാനന്ദനും കുട്ടപ്പൻ പിള്ളക്കും അവധി ലഭിക്കാൻ
പ്രയാസമാണെങ്കിൽ അളവായുധമുള്ള വേലായുധൻപിള്ള
യെ അയക്കണമെന്ന് പ്രാർത്ഥിച്ചു കൊള്ളുന്നു. ശമ്പള
പ്പിടിത്തമുള്ളതും മേലാവിന്ന് പൂർണ്ണസമ്മതമില്ലാത്തതു
മായ അവധി എടുക്കരുതെന്ന് പ്രത്യേകം പ്രാർത്ഥിച്ചു
കൊള്ളുന്നു.

വേലായുധം ഇവിടെ എത്തുന്നതോടു കൂടി ചിറ
പ്പുറത്തു കഞ്ചുപിള്ള ഹേഡദ്ദേഹം, വെള്ളാങ്കൽ ശങ്കര

പ്പിള്ള, ഏഴാച്ചേരി നടുവിലെക്കുററു് കൃഷ്ണൻനായർ മുതലായവരും ഇവിടെ എത്താൻ എഴുത്തയക്കണേ! ഈ ശുദ്ധാശ്രമത്തിൽ ബന്ധച്ചങ്ങലയില്ലെന്നുള്ളതു് അളവുകാരനു് അറിയാമല്ലൊ അളന്നുകൊടുക്കാനാളില്ലാത്തതിനാൽ വളരെ നഷ്ടമുണ്ടു്.

പിന്നെ മഹാനവമി ദിവസത്തെ കമ്മററിയോഗത്തിൽ വന്നെത്താൻ ശിവാനന്ദൻ, പ്രേമാനന്ദൻ, ഇവരൊഴിച്ചു് മററുള്ളവരെ അറിയിക്കണേ! മേല്പറഞ്ഞ രണ്ടുപേർക്കും വഴിയകാലമായതിനാൽ ബുദ്ധിമുട്ടിക്കുന്നതു ധർമ്മമല്ല. കുറിച്ചിത്താനം മഠത്തിൽ നാരായണൻ നായരും ആന്നുവരാൻ അറിവുകൊടുക്കണേ!

പിന്നെ ജാനകീ ഭക്തക്കു് കുടുംബസുകൃതഫലത്താൽ അല്പം കഷ്ടകാലം കാണുന്നതിനാൽ ഹൃദയചപ്പോടെ മഹാമന്ത്രജപവും ധ്യാനവും മുടക്കം കൂടാതെ അനുഷ്ഠിക്കണമെന്നും സദാപി സ്മരിക്കണമെന്നും പ്രത്യേകം ഉപദേശിക്കണേ! പരിശുദ്ധാചാര്യൻ, ടി നാരായണൻ നായരുസാർ, പുണ്യതീർത്ഥം, ബ്രഹ്മാനന്ദൻ, ശങ്കരൻ നായർ, മുതലായ യഥാർത്ഥ ഗുരുഭക്തരെ യഥാർത്ഥമായി ധരിപ്പിക്കണേ!

ദുഃഖത്തെപ്പുറമ്പിലെ സുകൃതമാതാവിൻെറ സങ്കല്പ പ്രതിഷ്ഠ മഹാനവമിക്കു ശേഷമാക്കാൻ പ്രത്യേകം പറയണേ!

ചരാചരങ്ങളുടങ്ങിയ ലോകത്തെ കലികാലൻ ഇള

ക്കി ഭുജിക്കാതിരിക്കണമെങ്കിൽ, ആത്മനഷ്ടം വരാതിരിക്കുന്നതിന്, കാലകർമ്മഭേദത്തിന് ത്യാഗബലായുധക്കത്തിരിയോടെ യുദ്ധംചെയ്യുക. ചിത്തപരിശോധന ചെയ്താൽ ജയിക്കാം. ആനന്ദിക്കാം. സത്യം.

എന്ന് ശ്രീ രാമാനന്ദ മഹത്ഗുരുപൂജ്യ പാദാരവിന്ദശിഷ്യൻ.

ഓം

ശാന്തി ശാന്തി ശാന്തി

മറുപടി മറുപടി മറുപടി.

ഓം

പരമഭട്ടാരക ശ്രീ രാമാനന്ദ സ്വരൂപായ

പരബ്രഹ്മണേ നമഃ



ശ്രീഭക്താനന്ദ ശബര്യാശ്രമം

16-2-1118

അഭേദാത്മാവായ മഹാബന്ധുവിന് അനേക ദിവസം മുമ്പ് അയച്ച അപേക്ഷക്കത്തിന് സമാധാന മറുപടിയിതേവരെ ലഭിച്ചില്ലെങ്കിലും അവിടെനിന്നും അടുത്ത ദിവസം അയച്ച കത്തിന് മറുപടി ഇതാവരുന്നു. അഭേദത്രിമൂർത്തികളുടെ ഹിതാനുസരണം മഹാനന്ദദശമിക്ക് അവിടെക്കൂടാം. അതിലേക്കായി ഈ വൃശ്ചികം 19-ാംനു- ഇവിടെനിന്നും ഏഴാച്ചേരിക്കു പുറപ്പെട

ണമെന്നു സങ്കല്പിക്കുന്നു. 25-ാംനു- ഏഴാച്ചേരിൽ ആളുവന്നാൽ വരാമെന്നു തോന്നുന്നു. കമ്മററിക്കാർ അവിടെ കൂട്ടുന്നതിന്നു് ഉടനെ എഴുതി അയയ്ക്കണേ! ശിവരാമനും ശാന്താനന്ദനും ഇവിടെയില്ല. അതിനാൽ എല്ലാവരേയും മുൻകൂട്ടി അറിയിയ്ക്കണേ! അതുകൊണ്ടു് മുൻഎഴുത്തനുസരിച്ചു് തല്ക്കാലം ഇങ്ങോട്ടു വരണമെന്നില്ല. 25-ാംതീയതി ഏഴാച്ചേരിൽ വന്നാൽ മതി.

എന്നു്,

പരമഭട്ടാര ശ്രീ രാമാനന്ദ മഹത്ഗുരുപൂജ്യ പാദാരവിന്ദ ശിഷ്യൻ.

ഓം

ശാന്തി ശാന്തി ശാന്തി

ശ്രീമാൻ പരമേശ്വരൻ നായർ അവർകൾക്കു്
നെടിയപാലക്കൽ വീട്ടു്, വയലാ, കൂടല്ലൂർ.



ഗുരുകുലധർമ്മ ബന്ധുക്കളേ!

എല്ലാ മാസത്തിലും ഭരണി, ചിത്തര, ഈ നക്ഷത്രങ്ങളിൽ ഉദയാസ്തമനം ജപയജ്ഞവും വിശേഷാൽ ഗുരുപൂജയും പരമഭട്ടാര ഗുരുകുലത്തിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്നുണ്ട്. ഓരോരുത്തരും അവനവന്റെ ഭവനത്തിൽവച്ച്. ഗുരുപൂജാദികൾ നടത്താൻ നിശ്ചയിച്ച് അറിയിച്ചാൽ ഗുരുകുലത്തിൽ നിന്നും സഹകരണം പ്രതീക്ഷിക്കാം

കൂടാതെ ദേവാർച്ചാപദ്ധതിയും ആചാരപദ്ധതിയും അനുസരിച്ചുള്ള ധർമ്മങ്ങളുടെ നിർവഹണത്തിനും ഈ സ്ഥാപനത്തെ സമീപിക്കാവുന്നതാണ്.

ആദ്ധ്യാത്മികശിക്ഷണം ആഗ്രഹിക്കുന്നവരേയും, ഭാവിജീവിതം ആദ്ധ്യാത്മികാന്തരീക്ഷത്തിൽ നയിക്കുവാൻ നിശ്ചയിക്കുന്നവരേയും ഗുരുകുലധർമ്മശാസനങ്ങൾക്കു വിധേയമായി സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നുണ്ട്. ഒഴിവുദിവസങ്ങളിലും,. വിശ്രമവേളകളിലും സത്സംഗത്തിനാഗ്രഹിക്കുന്നവർക്കും ഈ സങ്കേതത്തിൽ സൌകര്യം നൽകുവാൻ പരിശ്രമിക്കുന്നതാണ്.

എന്ന്

പരമഭട്ടാരഗുരുകുലം
വടയമ്പാടി.
20-12-69

സൽഗുരുദാസൻ
ഭാഗ്യാനന്ദതീർത്ഥപാദർ

Printed at the Geetha Press, Muvattupuzha.